

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 38 | THE ONLINE OFFICIAL NEWS BULLETTIN | 2020 October 17

SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 18 ♪5 | 19 ♪1 | 20 ♪5 | 21 ♪1 | 22 ♪5 | 23 ♪1 | 24 ♪5 |
|  5th Sunday after the Feast of Holy Cross Comme. of St. Luke the Evangelist | | | |  256th Mem. of Mar Baselius Shakralla (Kandanadu Marthamariam Church) |  Comme. of St. James the Apostle, Son of Alphaeus |  3rd Mem. of Zachariah Mar Theophilos ☩ (Christushishya Asram, Thadakam) |

## അക്രമങ്ങളിലൂടെയും വ്യാജപ്രചരണങ്ങളിലൂടെയും പാത്രിയർക്കീസ് വിഭാഗം പ്രതിസന്ധി സൃഷ്ടിക്കുന്നു: മാർ സേവേറിയോസ്

കോലഞ്ചേരി: കോടതി വിധിയിലൂടെ മലങ്കരസഭാ ഭരണഘടന നടപ്പാക്കിയ പള്ളികളിൽ നിരന്തരം അക്രമങ്ങൾ അഴിച്ചുവിട്ട് പാത്രിയർക്കീസ് വിഭാഗം പ്രതിസന്ധികൾ സൃഷ്ടിക്കുവാൻ ശ്രമിക്കുകയാണെന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ്. എറണാകുളം ജില്ലയിലെ കാക്കൂർ, ആട്ടിൻകുന്ന് സെന്റ് മേരീസ് പള്ളിയിൽ കഴിഞ്ഞ ദിവസം ഉണ്ടായ സംഭവങ്ങൾ ഇതിന് ഉത്തമ ഉദാഹരണമാണ്. 8 മാസം മുമ്പ് കോടതി വിധിയിലൂടെ ഓർത്തഡോക്സ് സഭയുടെ ഭരണഘടന പൂർണ്ണമായും നടപ്പാക്കിയ ദേവാലയമാണിത്. കേരള സർക്കാർ പുറപ്പെടുവിച്ച സെമിത്തേരിയെ സംബന്ധിക്കുന്ന ഓർഡിനൻസ്ന് വിധേയപ്പെട്ടുകൊണ്ടാണ് അവിടെ മൃതസംസ്ക്കാരങ്ങൾ നടക്കുന്നത്. മൃതശരീരങ്ങൾ സംസ്ക്കരിക്കുന്നതിന് ഒരു തടസവും സൃഷ്ടിച്ചിട്ടില്ല. എന്നിട്ടും സെമിത്തേരിയിൽ പ്രവേശിക്കുവാൻ അനുവദിക്കുന്നില്ല എന്ന വ്യാജ ആരോപണം ഉന്നയിച്ച് പള്ളിയുടെ മതിൽ പൊളിച്ച് അനധികൃതമായി വഴിയുണ്ടാക്കാൻ ശ്രമിക്കുകയാണ് പാത്രിയർക്കീസ് വിഭാഗം. സംഘർഷം ഒഴിവാക്കാനായി ഓർത്തഡോക്സ് സഭ പരമാവധി ശ്രമിക്കുകയും സമാധാനപരമായി ഓരോ പ്രാവശ്യവും പൊളിച്ച മതിൽ വീണ്ടും പണിയുകയുമാണ് ചെയ്തത്. എന്നാൽ പള്ളിയിലോ കോമ്പൗണ്ടിലോ പ്രവേശിക്കരുത് എന്ന കോടതി വിലക്ക് ലംഘിച്ചുകൊണ്ട് വീണ്ടും വീണ്ടും മതിൽ പൊളിച്ച് സംഘർഷം ഉണ്ടാക്കാൻ ശ്രമിക്കുകയാണ് പാത്രിയർക്കീസ് വിഭാഗം.

കഴിഞ്ഞ ദിവസത്തെ സംഘർഷത്തിൽ ഗുരുതരമായി പരിക്കേറ്റ ഓർത്തഡോക്സ് സഭയിലെ 2 പേരെ കോലഞ്ചേരി ആശുപത്രിയിൽ പ്രവേശിപ്പിക്കേണ്ടി വന്നു. ഈ നിയമ നിഷേധത്തിനെതിരെ ശക്തമായി പ്രതിഷേധിക്കുന്നതായും, ചില ഉന്നത നേതാക്കളുടെ പിന്തുണ ഈ നിയമവിരുദ്ധ നടപടികൾക്ക് പിൻബലം നൽകുന്നതായി സംശയിക്കുന്നതായും അദ്ദേഹം പറഞ്ഞു. കോടതി വിലക്ക് ലംഘിച്ച് സംഘർഷം സൃഷ്ടിക്കുന്നവർക്കെതിരെ പോലീസ് ശക്തമായ നിയമനടപടികൾ സ്വീകരിക്കണമെന്ന് മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു.

വ്യാജ ഫേസ്ബുക്ക് പേജുകളിലൂടെയും വാട്ട്സ്ആപ്പ് ഗ്രൂപ്പുകളിലൂടെയും നടത്തുന്ന അപവാദ പ്രചരണങ്ങളും അസത്യ പ്രചരണങ്ങളും വിശ്വാസികളിൽ ആശയക്കുഴപ്പം സൃഷ്ടിക്കുന്നുണ്ട്. മലങ്കരസഭാ തലവന്റെ ലെറ്റർ ഹെഡും സീലും വ്യാജമായി നിർമ്മിച്ച് വ്യാജ രേഖകൾ ചമയ്ക്കുന്നു. സഭാ വക്താവ് ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന്റെ ലെറ്റർ ഹെഡും ദുരുപയോഗം ചെയ്ത് വ്യാജ വാർത്തകൾ പരത്തുന്നത് ഉൾപ്പെടെയുള്ള നിന്ദ്യമായ മാർഗ്ഗങ്ങൾ പ്രതിസന്ധികൾ സൃഷ്ടിക്കുന്നതിനുള്ള ബോധപൂർവ്വമുള്ള ശ്രമത്തിന്റെ ഭാഗമാണെന്നും മാർ സേവേറിയോസ് കൂട്ടിച്ചേർത്തു.



കുന്നംകുളം ഭദ്രാസനത്തിലെ മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സിറിയൻ പുത്തൻപള്ളി - പെങ്ങാമുക്ക് - മൂലേപ്പാട്, ഞായറാഴ്ച്ച സ്ഥാപിക്കുന്ന കട്ടിളയിൽ പ്രതിഷ്ഠിക്കുന്ന സ്വർണകുരിശ്, പ. ബാവാ തിരുമേനി ആശീർവദിച്ചു അനുഗ്രഹിച്ചു നൽകിയപ്പോൾ. നവ ദേവാലയത്തിന്റെ കട്ടിള സ്ഥാപനം ഡോ . ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 2020 ഒക്ടോബർ 18 ഞായറാഴ്ച്ച വി. കുർബ്ബാനാനന്തരം നിർവ്വഹിക്കും.



മലങ്കരസഭാ മിഷനറിജ്യോതിസ് കെ. ഐ. ഫിലിപ്പ് റമ്പാന്റെ 40-ാം ചരമ ദിനചരമദിന ശുശ്രൂഷകൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന പുതുപ്പാടി സെന്റ് പോൾസ് ആശ്രമത്തിലും, റമ്പാച്ചൻ നേതൃത്വം നൽകിയ എല്ലാ സ്ഥാപനങ്ങളിലും, ലോകത്തിന്റെ പല ഭാഗങ്ങളിലുമായി നടത്തപ്പെട്ടു. ആശ്രമത്തിലെ ശുശ്രൂഷകൾക്ക് ഡോ. ഗീവര്ഗീസ് മാർ യൂലിയോസ് പ്രധാന കാർമ്മികൻ ആയിരുന്നു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department

ആരാധന

# ത്രിത്വസ്തുതിയും കുരിശുവരയും

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

1. ഓർത്തഡോക്സ് ആരാധന ആദ്യന്തവും ആത്യന്തികമായും ത്രിത്വസ്തുതിയർപ്പണവും കുരിശുവരയും ആകുന്നു. ഇവ രണ്ടും ഒരുമിച്ചും ആവർത്തിച്ചും ചെയ്തുപോരുന്ന അനുഷ്ഠാനമായി ആരാധനയിൽ നിറഞ്ഞു നിൽക്കുന്നു. ഈ അനുഷ്ഠാനത്തിന് വീണ്ടും വീണ്ടും അവസരമൊരുക്കുംവിധം ഓർത്തഡോക്സ് ആരാധന ക്രമീകരിച്ചിരിക്കുന്നുവെന്ന് സൂക്ഷ്മവും വിശദവുമായ പഠനത്തിലൂടെ വ്യക്തമാവും. ത്രിത്വസ്തുതി വാക്കുകൊണ്ടു ചൊല്ലിയർപ്പിക്കുമ്പോൾ കുരിശുവര ഈ അർപ്പണത്തെ ശരീരം കൊണ്ട് വ്യാഖ്യാനിച്ച് പ്രകാശിപ്പിച്ച് പൂർത്തിയാക്കുന്നു. സണ്ടേസ്കൂൾ പഠനത്തിനെത്തുന്ന കുട്ടിക്കുള്ള ആദ്യപാഠം കുരിശുവരയും, "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി; ആദിമുതൽ ഇന്നും എന്നേക്കും തന്നെ, ആമ്മീൻ" എന്ന ത്രിത്വസ്തുതിയുമാകുന്നു. ഇതേ സംബന്ധിച്ച് ഏതാനും ചില ചിന്തകൾ താഴെ കുറിക്കുന്നു.

2. കുരിശ്, കുരിശ്മുദ്ര, കുരിശുവര എന്നിവ ഓർത്തഡോക്സ് സഭാജീവിതത്തിൽ കേന്ദ്രസ്ഥാനത്തു കാണുന്നു. കുരിശുമുദ്ര സ്വീകരിക്കുമ്പോഴും കുരിശു മുത്തുമ്പോഴും കുരിശു വരക്കുന്നു. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നുരുവിടുമ്പോഴും ഉരുവിട്ടുകേൾക്കുമ്പോഴും, പള്ളിമണി മുഴങ്ങിക്കേൾക്കുമ്പോഴും കുരിശ് (സ്ലീബാ) എന്ന വാക്ക് ഉരുവിടുമ്പോഴും കേൾക്കുമ്പോഴും സ്വയം കുരിശു വരയ്ക്കണം. കുരിശ് വരയ്ക്കുന്ന സന്ദർങ്ങളിലെല്ലാം, മറ്റു പ്രാർത്ഥനകൾ ചൊല്ലുന്നില്ലെങ്കിൽ, "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി; ആദിമുതൽ ഇന്നും എന്നേക്കും തന്നെ, ആമ്മീൻ" എന്നു ചൊല്ലേണ്ടതാകുന്നു. എല്ലാ പ്രാർത്ഥനയും തുടങ്ങുന്നതും അവസാനിപ്പിക്കുന്നതും ത്രിത്വസ്തുതിയോടെ ആയിരിക്കും; ത്രിത്വസ്തുതിയാകട്ടെ, കുരിശു വരച്ചുകൊണ്ടും ആയിരിക്കും. പള്ളിയാരാധനയും ഭവനാരാധനയും മറ്റ് ആരാധനകളുമെല്ലാം ഈ അനുഷ്ഠാനം നടത്തിക്കൊണ്ടായിരിക്കും ആരംഭിക്കുകയും അവസാനിപ്പിക്കുകയും ചെയ്യുക.

3. നമ്മുടെ ആരാധനകളുടെ അനുഷ്ഠാനരീതി ശ്രദ്ധിക്കുക. ഉദാഹരണമായി, ഭവനാരാധന തുടങ്ങുമ്പോൾ ഒരു ചെറുകുരിശ് മുമ്പിൽ നടുക്കുണ്ടാകും. അതോടു ചേർന്ന് ഒരു തിരിയോ അല്ലെങ്കിൽ കുരിശിന് ഇരുവശത്തുമായി രണ്ടു തിരികളോ കത്തിച്ച് വയ്ക്കുന്നു. മിക്ക ഭവനങ്ങളിലും ആരാധന തുടങ്ങാറായി എന്നു സൂചിപ്പിക്കുംവിധം ഭാരതീയ രീതിയിൽ നിലവിളക്ക് തെളിയിച്ചു വയ്ക്കുന്നു. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി; ആദിമുതൽ ഇന്നും എന്നേക്കും തന്നെ, ആമ്മീൻ" എന്ന് ചൊല്ലി കുരിശു വരച്ചുകൊണ്ടായിരിക്കും ഭവനാരാധന ആരംഭിക്കുക. പള്ളിയാരാധന അല്പം കൂടി വിപുലമായ സംവിധാനത്തിലായിരിക്കും. ആരാധന തുടങ്ങുന്നതിനു മുമ്പ് ദേവാലയ മദ്ധ്യത്തിൽ നിലവിളക്ക് തെളിയിക്കും. ആരാധനസമയം വിളിച്ചറിയിച്ചുകൊണ്ട് പള്ളിമണി മുഴങ്ങും. തുടർന്ന് ആരാധന ആരംഭിക്കുകയായി. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്ന പ്രാരംഭവാക്യം കാർമ്മികൻ ഉരുവിടുകയും ജനം, "ആദിമുതൽ ഇന്നും എന്നേക്കും തന്നെ, ആമ്മീൻ" എന്ന് പ്രതിവാക്യമായി ചൊല്ലുകയും ചെയ്യുന്നു. കാർമ്മികരും ജനവും കുരിശു വരച്ചുകൊണ്ടാവും ത്രിത്വസ്തുതി വാക്യപ്രതിവാക്യമായി ചൊല്ലുക. ഈ സന്ദർഭം പള്ളിമറ നീക്കിക്കഴിഞ്ഞിട്ടുണ്ടാവും. ദൈവസിംഹാസനമായ ത്രോണോസും അതിന്റെ മദ്ധ്യേ കുരിശും അതോടുചേർന്ന് തിരി തെളിഞ്ഞുമിരിക്കുന്നതു കണ്ടുകൊണ്ടാവും ത്രിത്വസ്തുതി വാക്യപ്രതിവാക്യമായി ആരാധകസമൂഹം ഉരുവിടുക.

4. കുരിശുവരച്ച് ത്രിത്വസ്തുതി ഉരുവിടുമ്പോൾ ദൈവസാന്നിധ്യത്തിനു മുമ്പിൽ നാം സ്വയം നമിക്കുന്നു. അങ്ങനെ ആരാധന അക്ഷരാർത്ഥത്തിൽ നമസ്കാരമായി മാറുകയായി. ഭവനാരാധനയും പള്ളിയാരാധനയും മറ്റ് ആരാധനകളുമെല്ലാം ഓർത്തഡോക്സ് പാരമ്പര്യത്തിൽ നമസ്കാരമത്രെ. വിശുദ്ധ കുർബാനയുള്ളപ്പോൾ നമസ്കാരം ഒരുക്കമായിത്തീരുന്നു. ഓർത്തഡോക്സ് ആരാധനയിൽ നമിക്കൽ രണ്ടുവിധത്തിലാണ്. ഒന്ന്, മുട്ടുകുത്തി സാഷ്ടാംഗം പ്രണമിച്ചുകൊണ്ടുള്ളതാകുന്നു. രണ്ട്, തല കുനിച്ചുകൊണ്ടുള്ളത്. സാഷ്ടാംഗപ്രണാമം കൗമാ പ്രാർത്ഥനയിൽ "ദൈവമേ നീ പരിശുദ്ധനാകുന്നു" എന്നു ചൊല്ലിക്കൊണ്ടുള്ളതത്രെ. ഞായറാഴ്ചകളിലും മറ്റ് പ്രധാന (മോറാനായ) പെരുന്നാൾ ദിനങ്ങളിലും ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള ദിനങ്ങളിലുമുള്ള ആരാധനകളിൽ സാഷ്ടാംഗ പ്രണാമം ഒഴിവാക്കിയിരിക്കുന്നു. മറ്റു ദിനങ്ങളിൽ കൗമാ പ്രാർത്ഥനയിൽ "ദൈവമേ നീ പരിശുദ്ധനാകുന്നു" എന്നു തുടങ്ങുന്ന പ്രാർത്ഥനയ്ക്കും, വിശ്വാസപ്രമാണ മദ്ധ്യേയും സാഷ്ടാംഗ പ്രണാമം ഉണ്ടായിരിക്കും. സാഷ്ടാംഗപ്രണാമമില്ലാത്ത സന്ദർഭങ്ങളിൽ നമിക്കൽ എങ്ങനെ ആയിരിക്കണം? നടുവ് വളച്ച് തല കുനിച്ച് തന്നെ കുരിശ് വരയ്ക്കേണ്ടതാകുന്നു. കുരിശു വരയ്ക്കുന്നതാകട്ടെ, വലതുകൈയുടെ മൂന്നു വിരൽ കൂട്ടിയെടുത്ത് നെറ്റിയിലും നെഞ്ചിലും ഇരുതോളുകളിലും തൊട്ടു തന്നെയായിരിക്കുകയും വേണം. ഇത് കൃത്യതയോടു ചെയ്യുകയും വേണം.

5. ഇത് സ്വയം ശരിയായി പഠിക്കാനും മറ്റുള്ളവരെ പഠിപ്പിക്കാനും എളുപ്പമാർഗ്ഗമെന്ന നിലയിൽ ഒരു ഗാനരൂപം മലയാളത്തിലും ആംഗലത്തിലും താഴെ കുറിക്കുന്നു.

**മലയാളം**

നടുവ് വളച്ച് തല കുനിച്ച്
വലതുകൈ തൻ മൂന്നു വിരലെടുത്ത്
നെറ്റി, നെഞ്ച്, ഇടതുതോള്, വലതുതോള് വച്ച്
പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി
ആദിമുതൽ ഇന്നുമെന്നേക്കും തന്നെ, ആമ്മീൻ
എന്നു ചൊല്ലി കുഞ്ഞേ കുരിശു വരയ്ക്കണം.

**English**

Bend your back, bow your head
Take three fingers of the right hand
Touch forehead, chest, left shoulder
 and right shoulder
And say, Glory be to the Father,
the Son and the Holy Spirit, One True God
Now and always for ever and ever, Amen.

ഇത് ചൊല്ലി പഠിച്ച്, പഠിപ്പിക്കാം. അദ്ധ്യാപകർ കുട്ടികളേയും കുട്ടികൾ അങ്ങോട്ടുമിങ്ങോട്ടും പഠിപ്പിക്കാം. ഒരോരുത്തരുടെയും മനോധർമ്മനുസരിച്ച് ഈണം ചേർത്ത് ചൊല്ലാം, ചൊല്ലിക്കൊടുക്കാം. ചൊല്ലിക്കൊടുത്താൽ മാത്രം പഠനം പൂർണ്ണമാകുന്നില്ല; ചൊല്ലിയും ചെയ്തുമാണ് ഏതൊരു അദ്ധ്യയനവും.

6. കുട്ടികൾക്ക് ആദ്യയറിവ് എത്തുന്നത് എഴുത്തിലൂടെയല്ല. കണ്ടും കേട്ടുമാണ്. ഒന്നാമത് മാതാപിതാക്കളും, മുത്തച്ഛന്മാരും മുത്തശ്ശിമാരും അടങ്ങുന്ന കുടുംബാംഗങ്ങളിൽ നിന്നാണ്. രണ്ടാമത് പള്ളിയിലെ വൈദികർ, ഞായർ പാഠശാലയുടെ (സണ്ടേസ്കൂൾ) പ്രധാനാദ്ധ്യാപകർ, അദ്ധ്യാപകർ എന്നിവരിൽ നിന്നാണ്. മൂന്നാമത് പൊതുപാഠശാലയിലെ (Public School) അദ്ധ്യാപകരിൽ നിന്ന്. കുരിശുവരച്ച് ത്രിത്വസ്തുതി ചൊല്ലുന്നതെങ്ങനെയെന്ന് കുഞ്ഞുങ്ങൾ കണ്ടും കേട്ടും തന്നെ പഠിക്കുന്നു. അനുകരണമാണ് പ്രധാന മാർഗ്ഗം. അനുകരണം എന്നാൽ കൂടെ ചെയ്യുക എന്നാണല്ലൊ. മുതിർന്നവർ തെറ്റായി ചെയ്താൽ ഇവരും തെറ്റായി ചെയ്യും. ശരിയായി ചെയ്താൽ അതവർ അനുകരിക്കും. നാം എല്ലാം മാതൃകകൾ സൃഷ്ടിക്കുന്നു എന്നു സ്വയം ഓർക്കാം.



Article

# Virus Detected <Initiate *System* Reboot>

**A notification to restart our lives and restore our environment**

**Dr. Geevarghese Yulios Metropolitan**

**INTRODUCTION:**

"Reboot" is a word first used in the 1970's *"to shut down and restart a computer"* that evolved in the 1980's to mean *"to start anew: to make a fresh start"* according to the Merriam Webster Dictionary. The Cambridge Dictionary adds, to make a fresh start *"in a way that is new and interesting."*

Every need in the world is an open door to share God's love. The COVID-19 pandemic has impacted Christianity in various ways: the cancellation of the worship services, the closure of Sunday schools, the cancellation of pilgrimages and withdrawal from ceremonies/ feasts. Our world has entered into a new phase. Lockdowns, distancings, regulated movements, etc., we are witnessing an unusual transition between - what the world used to be and what it is becoming. The world has seen an altered world-order emerge after devastating events throughout the history, occurred naturally or shaped by humans. Like floods, plagues, earthquakes, or wars, bombings, genocide, etc. Each of these events triggered worldwide changes that created new situations whereby the world everyone returned to after the formative event was not the world they knew before it.

Lockdown confined us to a bizarre way of life that we could have never have imagined. Confined to our home, we are suddenly offered a quite pool of time to rethink our pre-corona life. A miniscule virus invading planet earth has set up a situation for 'creatively envisioning' a post COVID-19 life with- greater meaning, deeper satisfaction, and spiritual significance than our daily routine before the plague.

**THE ENCOUNTER:**

*"Go into your houses, my people, and lock your door behind you; hide for just a moment until the wrath has passed." (Isaiah 26:20)* Close your door, but open a window to the world. While the frightening coronavirus pandemic requires that we hide in physical isolation away from everyone, while the virtual world of smartphones and social media invites us to come out of hiding and connect to anyone.

To use lockdown time to creatively, let's rethink what our lives could be after the pandemic ends, let's take into consideration that the world will not return to what it was. Everything will be different. As a church family, we believe that our hope is built on the perfect love of Jesus Christ and we've been called to share great love with the world. Thus, we're responding to this crisis, not by panicking or hiding out in fear, but by serving the people who are most vulnerable. Providing disinfection supplies, respirators, masks, face shields, gloves, ventilators, patient monitors, syringe pumps, infusion pumps, and primarily- providing food to the people in affected areas. Some of us have also offered free COVID-19 testing to the public. Our Churches are congregating together to pray for an end to the COVID-19 pandemic, for those affected by it, as well as for wisdom to physicians and scientists to combat the disease. Above all, we are praying, leading worship and delivering the gospel of hope through livestreams.

We have evolved ourselves from our confines and are graciously upholding a belief, that no matter how frustrating, confusing, or scary the crisis gets us, 'fear' doesn't have the final say.

**THE SILVER LINING:**

The covid-19 pandemic and consequent lockdown have brought about challenges for sure, but there is a silver lining too. We Indians, 135+ crore in all, were under complete lockdown for over 2 months, in an attempt to flatten the curve of the covid-19 pandemic. Consequently, life changed for all of us in every conceivable way. On one hand, there is the fear of contracting covid-19; being isolated from family, friends, colleagues, and society in general; the continuous influx of gloomy contagion-related news; and stress regarding the future, finances, job security and the imminent economic recession. All of this has cumulatively had a deeply negative impact on our mental health. On the other hand, if we look through the lens of optimism, the lockdown has revealed several positives as well.

Yes, the lockdown has a positive impact too. Despite all the obvious hardships, we've shown incredible resilience. We've adapted so well to these challenging circumstances and learnt to deal with all the ordeals so effectively. Our disciplines of hygiene have improved vastly. Unable to step out of our homes except for essentials, this lockdown has taught us to clearly differentiate between essentials and non-essentials in our lifestyles. We're learning that the discipline of a structured routine is not just necessary for our jobs, our education and our social commitmentsbut also for giving our day-to-day lives a sense of purpose. Having a schedule while we're confined to our homes is helping us increase productivity and keeping us in good spirits. In the absence of domestic help, we're realizing that it is possible to take care of the household chores ourselves. We're learning to cook, clean, and tidy up behind ourselveschores that many of us had stopped doing otherwise. We're actually becoming 'self-sufficient' in so many diverse ways.

We're also becoming the healthier versions of ourselves. We may be desperately missing the fun of dining out, but the fact is that we're all eating simple, healthy food right now. Those of us who are continuing to exercise within the confines of our homes or have started a new workout regime are not only contributing to our physical health but to our mental health as well. We're also getting quality time to bond with our family. So many families have transformed this lockdown situation into a family vacation of sorts. In so many households, the domestic chores have become a fun family project, so that the burden doesn't fall on any one person or two.

Ironically, being isolated from the world is also allowing us to strengthen our 'other relationships'. We're searching for old friends on social media and reconnecting with them–people we haven't seen or spoken to since school or college. Be it our relatives, friends, colleagues or social acquaintances, we're all in the same boat right now. We've all realized that the situation calls for 'social distancing', not 'emotional distancing'. We're taking the time to actually talk to people.

**PERMANENT GAINS THE PANDEMIC BROUGHT US:**

1. Avoiding unnecessary travel and meetings. Video conferencing technology is now a much more acceptable and friendly substitute.

2. Increased concern for our health, and that of the planet, may lead to decisions that actually combat climate change.

3. Greater use of information and communication technology (ICT) and digitalization. Companies and individuals have quickly adapted virtual tools to carry out activities that were previously face-to-face.

This means greater access to information and knowledge, as well as productivity gains.

4. Greater investment in hospitals. Medicines, research and surgical equipment will be available. Increase in number of doctors, nurses and health workers will be seen.

5. Reduction in cash transfer and sticking more to a legal digital banking solutions.

**NON-PERMANENT GAINS THE PANDEMIC BROUGHT US:**

1. A reduction of CO2 and other polluting emissions.

2. A reduction in crime (including the homicide rate) and road accidents.

3. Less use of paper. Adobe Acrobat reported that use of PDF documents increased by 50% during the pandemic.

4. Increased punctuality. No more excuses to arrive late to a meeting.

5. Finally, the greatest gain: Enhanced family life, this is a doubleedged sword. Intra-family violence has also increased.

**THE SYSTEM REBOOT:**

The Divine purpose of the present information revolution, which gives an individual unprecedented power and opportunity, is to allow us to share knowledge - spiritual knowledge - with each other, empowering and unifying individuals everywhere. We need to use today's interactive technology not just for business or leisure but to interlink as people - to create a welcome environment for the interaction of our souls, our hearts, our visions.

As mentioned in the book of Genesis, God created *heavens and the earth*; so is today, we must believe, God created this *digital world of networks* through man for the generations to come. The digital world is a binary system of *1-o (Ones and Zeroes),* like God created and differentiated *light and darkness.* It's the presence of these fundamental aspects, that both the worlds survive. So, let's take time to understand our position and responsibility in this universe to serve our neighbours- the humankind and also our neighbourhood- the nature and things. Let's restart and better "restore" our grace by observing the divine responsibility conferred upon us from the above.

**CONCLUSION:**

It is still too early to determine the pandemic's lasting effects, but the bottom line is that crises allow us to make decisions and implement policies that are difficult in normal times. The biggest mistake would be to not take advantage of this situation to resolve issues that will impact our future, such as a sharp deterioration of the fiscal scenario, the region's lack of competitiveness and, above all, the overwhelming levels of informality. While we are at it, we can add a touch of optimism to these complex and difficult times. All in all, this lockdown has definitely offered its own set of positives. We've become more aware of our emotional needs, we're understanding people better and we're bonding with each other like never before. Let's keep these positives going even after this pandemic has passed. Let's together revive and restart our responsibilities with kindness and courage.

May God Almighty bless us all.

# മുളന്തുരുത്തി മാർത്തോമ്മൻ പള്ളിക്കേസിലെ ഹൈക്കോടതി വിധി സ്വാഗതാർഹം: മാർ ദീയസ്കോറോസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസനത്തിൽപെട്ട മുളന്തുരുത്തി മർത്തോമ്മൻ പള്ളിയെയും കോട്ടയം ഭദ്രാസനത്തിൽപെട്ട തിരുവാർപ്പ് മർത്തശ്മൂനി പള്ളിയെയും സംബന്ധിച്ച് ഹൈക്കോടതി ഉത്തരവുകൾ സ്വാഗതാർഹമെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ.

മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയുടെ താക്കോൽ 1934-ലെ ഭരണഘടന അനുസരിച്ച് ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായാൽ നിയമിതനായിരിക്കുന്ന വികാരി ഫാ. ജീയോ ജോർജ് മട്ടമ്മേൽ, ട്രസ്റ്റി ജിമ്മി തരകൻ കല്ലറക്കൽ എന്നിവർ നേതൃത്വം നൽകുന്ന ഭരണ സമിതിക്ക് രണ്ടാഴ്ചക്കകം കൈമാറണമെന്നാണ് ഹൈക്കോടതി ഡിവിഷൻ ബഞ്ച് ഉത്തരവ്.

തിരുവാർപ്പ് പള്ളിയിൽ ഓർത്തഡോക്സ് സഭയ്ക്ക് പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചു കൊണ്ടുള്ള വിധിക്ക് എതിരെയും മുൻസിഫ് കോടതി വിധിക്ക് എതിരെയും പാത്രിയർക്കീസ് വിഭാഗം നൽകിയ അപ്പീലുകളാണ് തള്ളിയത്. മുളന്തുരുത്തി പള്ളിയിലും തിരുവാർപ്പ് പള്ളിയിലും സമാധാനം പുനഃസ്ഥാപിക്കാൻ ഈ കോടതി വിധികൾ മുഖാന്തിരമായി തീരുമെന്ന് പ്രത്യാശിക്കുന്നതായും അദ്ദേഹം പറഞ്ഞു. ഈ വിധികളുടെ അടിസ്ഥാനത്തിൽ പള്ളികളിൽ നിന്ന് വിശ്വാസികളെ പുറത്താക്കാൻ ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നില്ല. എല്ലാവരെയും ഉൾക്കൊള്ളാൻ സഭ തയ്യാറാണ്. കക്ഷിഭേദമന്യേ എല്ലാവരും ഒരുമിച്ച് നിന്ന് ആരാധന നടത്തുന്ന സമാധാന അന്തരീക്ഷം സൃഷ്ടിക്കണമെന്നാണ് ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

ഒരു വർഷം മുമ്പാണ് (2019 ഒക്ടോബർ 25) മുളന്തുരുത്തി പള്ളി 1934 ഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്ന് വിധി ഉണ്ടാകുന്നത്. പാത്രിയർക്കീസ് വിഭാഗത്തിന് തങ്ങളുടെ വാദങ്ങളെ സാധൂകരിക്കുന്ന യാതൊരു തെളിവുകളും കോടതിയിൽ ഹാജരാക്കാൻ സാധിച്ചില്ല. തുടർന്ന് 2020 മെയ് 18-ന് ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചു. ഇതിനെയെതിരെയെല്ലാം പാത്രിയർക്കീസ് വിഭാഗം അപ്പീൽ നൽകിയെങ്കിലും അവയെല്ലാം കോടതി തള്ളുകയാണുണ്ടായത്. 2020 ഓഗസ്റ്റ് 17 തിങ്കളാഴ്ച 10 മണിക്ക് മുമ്പ് പള്ളി ഏറ്റെടുക്കണമെന്ന് കേരളാ ഹൈക്കോടതിയുടെ അന്ത്യശാസനത്തെ തുടർന്നാണ് ജില്ലാ ഭരണകൂടം പള്ളി ഏറ്റെടുത്തത്. ഇപ്പോൾ താക്കോൽ നിയമാനുസൃതമായ ഭരണസമിതിയ്ക്ക് കൈമാറുവാൻ ഉത്തരവായതോടു കൂടെ കോടതി നടപടികൾ പൂർത്തികരിക്കപ്പെടുകയും ചെയ്തു.

## മുളന്തുരുത്തി മാർത്തോമ്മൻ പള്ളി: താക്കോൽ രണ്ടാഴ്ചയ്ക്കകം കൈമാറണമെന്നു ഹൈക്കോടതി

കൊച്ചി: ജില്ലാ ഭരണകൂടം ഏറ്റെടുത്ത മുളന്തുരുത്തി മാർതോമ്മൻ പള്ളിയുടെ താക്കോൽ രണ്ടാഴ്ചയ്ക്കകം ഓർത്തഡോക്സ് സഭാംഗങ്ങൾക്കു നൽകാൻ ഹൈക്കോടതി നിർദേശം. ഇതു സംബന്ധിച്ചു നിലവിലുള്ള അപ്പീൽ, റിവ്യൂ പെറ്റീഷൻ എന്നിവയിലെ ഉത്തരവുകൾക്കു വിധേയമായിരിക്കുമിതെന്നു ജസ്റ്റിസ് എം. എം. ഷഫീഖ്, ജസ്റ്റിസ് പി. ഗോപിനാഥ് എന്നിവരുൾപ്പെട്ട ബെഞ്ച് അറിയിച്ചു. ക്രമസമാധാന പ്രശ്നങ്ങൾ ഉണ്ടാകാതിരിക്കാൻ പൊലീസ് ആവശ്യത്തിനു സംരക്ഷണം ഏർപ്പെടുത്തണമെന്നും കോടതി ഉത്തരവിലുണ്ട്


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



സഭാപിതാക്കന്മാർ

# എന്റെ രക്ത ബന്ധു

## സുഗതകുമാരി

കുറച്ചുവർഷങ്ങൾക്കു മുമ്പാണ്. ഒരു ദിവസം രാത്രിയിൽ അത്താണിയിൽ നിന്ന് എനിക്കൊരു ഫോൺ വന്നു. മലപ്പുറത്തുനിന്ന് ഒരു പെൺകുട്ടി രാത്രിയിൽ അത്താണിയിലെത്തിയിരിക്കുന്നു എന്നായിരുന്നു സന്ദേശം.

അത്താണിക്ക് ഒരു പ്രത്യേകതയുണ്ട്. രാത്രിയിൽ ഏതു സ്ത്രീ തട്ടിയാലും അതിന്റെ വാതിൽ തുറന്നുകൊടുക്കും. പ്രശ്നമുള്ളവരെ താമസിപ്പിക്കാൻ അവിടെ പ്രത്യേക സംവിധാനമുണ്ട്. ഈ പെൺകുട്ടി – അവളെ ഞാൻ അയിഷയെന്നു വിളിക്കട്ടെ – വീട്ടിൽ നിന്ന് ഒളിച്ചുപോന്നതാണ്. നാട്ടുമ്പുറത്ത് പാവപ്പെട്ട ഒരു വീട്ടിലെ പെൺകുട്ടി. അതിസുന്ദരി. കാതിലെ മുക്കുപണ്ടക്കമ്മലിന്റെ പ്രകാശം മുഖത്തു പ്രതിഫലിക്കുന്നു.

പ്രേമമെന്ന പേരിൽ, ഒരാൾ ചതിച്ചുണ്ടായ ഗർഭമാണ്. ആകെ പ്രശ്നമായി. അയിഷയുടെ ബാപ്പയും സഹോദരനും കൂടി ആ ചെറുപ്പക്കാരനെ തല്ലിച്ചതച്ചു. അയാൾ മറ്റൊരു മതക്കാരനുമായിരുന്നു. ഒടുവിൽ കൊല്ലുമെന്ന പേടിയിൽ അയാൾ ഒളിച്ചോടി.

പേടിച്ചു കരഞ്ഞുകൊണ്ട് അയിഷ അത്താണിയിൽ പ്രവേശിക്കുമ്പോൾ സമയം രാത്രി ഏഴരയെങ്കിലുമായിക്കാണും. അത്താണിയുടെ ചുമതലപ്പെട്ടവർ അവളോട് പേരും സ്ഥലവും ചോദിച്ചു. കുട്ടിയുടെ ദൈന്യം കണ്ട് കാലും മുഖവും കഴുകി ഭക്ഷണത്തിനിരിക്കാൻ അവളെ ക്ഷണിച്ചു. അവൾ വളരെ ക്ഷീണിതയായിരുന്നല്ലോ. ഒപ്പം ഗർഭിണിയും. ആർത്തിയോടെ കഞ്ഞികുടിക്കുന്നതിനിടെ അയിഷ കിടന്നുപോയി.

അസഹ്യമായ വേദന തുടങ്ങുകയായി. രക്തപ്രവാഹവും ആരംഭിച്ചു. ഈ സമയത്താണ് അത്താണിയിൽ നിന്ന് എനിക്ക് ഫോൺ വരുന്നത്. ഉടൻതന്നെ അയിഷയെ തൊട്ടടുത്തുള്ള ശ്രീരാമകൃഷ്ണ മിഷൻ ഹോസ്പിറ്റലിലേക്ക് കൊണ്ടുപോയി.

എന്റെ മകൾക്ക് എസ്. യു. ടി. ആശുപത്രിയിലാണ് ജോലി. ഹൃദയ ശസ്ത്രക്രിയയൊക്കെ നടക്കുന്ന ആശുപത്രിയല്ലേ. അവിടെ രക്തം കാണുമെന്ന പ്രതീക്ഷയിൽ ഞാൻ മകൾക്ക് ഫോൺ ചെയ്തു. പക്ഷേ നിരാശയായിരുന്നു ഫലം. വീട്ടിലിരുന്ന് അഭയയുടെ ജോയിന്റ് സെക്രട്ടറിയും എൻജിനീയറിംഗ് കോളജ് അദ്ധ്യാപകനുമായ നാരായണനെയും ഞാൻ ഫോണിൽ വിളിച്ചു. ഇതിനിടെ എനിക്ക് ആശുപത്രിയിൽനിന്ന് ഫോൺ വിളികൾ വന്നുകൊണ്ടേയിരുന്നു.

എന്റെ വീട്ടിലെ വെളിച്ചമൊന്നും അണഞ്ഞിട്ടില്ല. വെളിച്ചമൊക്കെക്കണ്ട് അയൽക്കാരൊക്കെ എന്താ സംഭവമെന്ന് ചോദിക്കലായി.

സമയം രാത്രി പന്ത്രണ്ടുമണി. എന്റെ ആശയറ്റു. അവൾ അത്യാസന്ന നിലയിലാണെന്ന് ആശുപത്രിയിൽ നിന്ന് ഫോണും.

ഞാൻ മുറ്റത്തിറങ്ങിനിന്ന് ആകാശത്തിലേക്ക് നോക്കി കരയാൻ തുടങ്ങി. ഒരുപാട് നക്ഷത്രങ്ങളുള്ള ആകാശം. ഏതോ അന്യ നാട്ടീന്ന് എന്റെ മേൽവിലാസം തെറ്റിച്ചെഴുതിയ കീറക്കടലാസുമായി വന്ന കുട്ടിക്ക് ഒരു കുപ്പി രക്തം കൊടുക്കാൻ എനിക്കു കഴിയുന്നില്ലല്ലോ ദൈവമേ എന്ന് ഞാൻ മനമുരുകി പ്രാർത്ഥിച്ചു.

ഈ സമയത്ത് നാരായണന്റെ ബൈക്ക് വരുന്ന ശബ്ദം ഞാൻ കേട്ടു. അതേ നാരായണൻ തന്നെ. എ. കെ. ജി. സെന്ററിനടുത്തുള്ള ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്ററിൽ എ നെഗറ്റീവ് രക്തമുള്ള ഒരു ശെമ്മാശ്ശനുണ്ടത്രേ. പേര് ചെറിയാനെന്നോ മറ്റോ.

ഇതു കേട്ടപാടെ ഞങ്ങൾ ഓട്ടോയുമെടുത്ത് സ്റ്റുഡന്റ് സെന്ററിലേക്ക് പാഞ്ഞു. രാത്രി രണ്ടുമണിയായപ്പോൾ കതകിൽ തട്ടി. വാതിൽ തുറക്കപ്പെട്ടു.

'ചെറിയാൻ ശെമ്മാശ്ശനാണോ'?



ഓർമ്മ ഒക്ടോബർ 24 – ന് കോയമ്പത്തൂർ തടാകം ആശ്രമത്തിൽ

**എന്റെ പ്രിയപ്പെട്ട അനുജൻ എന്ന രീതിയിലാണ് ഞാനൊരുപാടു കാലം ചെറിയാൻ ശെമ്മാച്ചനെ കരുതിയിരുന്നത്. മനസ്സുനിറയെ ആ വേർപാടിന്റെ വേദന നിറഞ്ഞു നിൽക്കുകയാണ്. ഇത്രയധികം അദ്ദേഹത്തെ സ്നേഹിക്കാനും അദ്ദേഹത്തിന്റെ സ്നേഹം ഏറ്റുവാങ്ങാനും കഴിഞ്ഞു എന്നുള്ളത് എന്റെ ജീവിതത്തിലെ ധന്യതയായി എന്നു ഞാൻ കരുതുന്നു. എനിക്കത് ആവർത്തിക്കാതിരിക്കാൻ വയ്യ. ഞാൻ പലവട്ടം എഴുതിക്കഴിഞ്ഞു, എത്രയോ സദസ്സുകളിൽ പറഞ്ഞു കഴിഞ്ഞു.**

'അതേ'

'എ നെഗറ്റീവ് രക്തമാണോ'

'അതേ'

എനിക്ക് എന്തോ ഒരാശ്വാസം ഉള്ളിലുദിച്ചപോലെ. 'മലപ്പുറത്തുനിന്നും ഒരു പെൺകുട്ടി വന്നിരിക്കുന്നു. ഏഴുമാസം ഗർഭിണിയാണ്. അവൾ മരിക്കാറായി രിക്കുന്നു. ഞാൻ എന്തു ചെയ്യണം?' വിഷമത്തിന്റെ ആ മുഹൂർത്തത്തിൽ അങ്ങനെ ചോദിക്കാനേ എനിക്കു കഴിഞ്ഞുള്ളു.

'രണ്ടാഴ്ചയേ ആയിട്ടുള്ളു ഞാൻ രക്തം കൊടുത്തിട്ട്. എങ്കിലും എന്റെ വരവ് വൃഥാവിലാവില്ലെന്ന് ഉറപ്പുണ്ടെങ്കിൽ ഞാൻ വരാം' എം.സി. ചെറിയാൻ ശെമ്മാശ്ശന്റെ മറുപടി.

ഞങ്ങൾ ഉടൻ ആശുപത്രിയിലേക്ക് ഫോൺ ചെയ്തു. വലിയ പ്രതീക്ഷയ്ക്കു സ്ഥാനമില്ലെങ്കിലും വന്നു കൊള്ളട്ടെ എന്നായിരുന്നു ആശുപത്രിയിൽ നിന്നു ലഭിച്ച മറുപടി.

നാരായണന്റെ ബൈക്കിൽ പുറകിലിരുന്ന് ഇരുവരും ആശുപത്രിയിലേക്ക് നീങ്ങി. താമസിയാതെ തന്നെ ഓപ്പറേഷൻ നടന്നു. രണ്ടു പെൺകുട്ടികൾക്ക് അയിഷ ജന്മം കൊടുത്തു. പക്ഷേ, ഒരു കുട്ടി അപ്പോൾത്തന്നെയും മറ്റെയാൾ രണ്ടാം ദിവസവും മരിക്കുകയായിരുന്നു. പ്രായം തികയാതെയുള്ള പ്രസവമാണല്ലോ. എങ്കിലും അയിഷയുടെ ജീവൻ രക്ഷപെട്ടു.

ഈ സംഭവം എന്നെ ഒരുപാടു ചിന്തിപ്പിച്ച ഒന്നാണ്. ഒന്നാമത് ആ ക്രിസ്ത്യൻ വൈദികന്റെ കാര്യംതന്നെ. വീട്ടിൽ നിന്നു തിരസ്കരിക്കപ്പെട്ട ആ പെൺകുട്ടിയുടെ ജീവൻ രക്ഷിച്ചത് ചെറിയാൻ എന്ന ക്രിസ്ത്യാനി പുരോഹിതന്റെ രക്തമാണല്ലോ. അവൾ ബോധമുണർന്നപ്പോൾ ആദ്യം കണ്ടത് ഹിന്ദുവായ ഈ എന്നെയാണ്.

എം.സി. ചെറിയാൻ ശെമ്മാശ്ശൻ ഇപ്പോൾ റവ. ഡോ. എം.സി. ചെറിയാനാണ് (ഡോ. സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്താ). അദ്ദേഹം ഞങ്ങളുടെ രക്തബന്ധുവാണ്. ഏതോ ഒരു ജന്മത്തിൽ എന്റെ സഹോദരനായിരുന്നു ഈ വന്ദ്യ പുരോഹിതൻ. ഞാൻ പരിചയപ്പെടുമ്പോൾ ചെറിയാൻ ശെമ്മാശ്ശൻ എന്ന ചെറുപ്പക്കാരൻ. ഇപ്പോൾ മെത്രാപ്പോലീത്താ.

എല്ലാ വർഷവും ഓണത്തിനും ക്രിസ്മസിനും അച്ചനും ആൾക്കാരും അത്താണിയിൽ വരാറുണ്ട്. അവിടെ നിന്നു ഭക്ഷണവും കഴിക്കും. അത്താണിയെ സഹായിക്കുന്നതിലും അച്ചൻ വലിയ താല്പര്യം കാട്ടുന്നു.

ആ മനുഷ്യന്റെ മുഖത്ത് നന്മയുടെ പ്രകാശം ഞാൻ കാണുന്നു. മതത്തിന്റെയും ജാതിയുടെയും പേരിൽ കത്തിയുരുകുന്ന ഈ രാജ്യത്ത് ഇതുപോലെ നന്മയുടെ പ്രകാശമുള്ള മനുഷ്യർ ഏറെയുണ്ട്. അവരെ തിരിച്ചറിയുക നമ്മുടെ കടമയാണെന്ന് ഓർമ്മയിലിരിക്കട്ടെ.

* * * *

എന്റെ പ്രിയപ്പെട്ട അനുജൻ എന്ന രീതിയിലാണ് ഞാനൊരുപാടു കാലം ചെറിയാൻ ശെമ്മാച്ചനെ കരുതിയിരുന്നത്. മനസ്സുനിറയെ ആ വേർപാടിന്റെ വേദന നിറഞ്ഞു നിൽക്കുകയാണ്. ഇത്രയധികം അദ്ദേഹത്തെ സ്നേഹിക്കാനും അദ്ദേഹത്തിന്റെ സ്നേഹം ഏറ്റുവാങ്ങാനും കഴിഞ്ഞു എന്നുള്ളത് എന്റെ ജീവിതത്തിലെ ധന്യതയായി എന്നു ഞാൻ കരുതുന്നു. എനിക്കത് ആവർത്തിക്കാതിരിക്കാൻ വയ്യ. ഞാൻ പലവട്ടം എഴുതിക്കഴിഞ്ഞു, എത്രയോ സദസ്സുകളിൽ പറഞ്ഞു കഴിഞ്ഞു. 'ഇതാണ് ഇന്ത്യ' എന്നു ഞാനെത്രവട്ടം ആവർത്തിച്ച വാക്കുകൾ വീണ്ടും പറയുകയാണ്.

തെയോഫിലോസ് തിരുമേനി എന്നെ 'പെങ്ങളെ' എന്നു വിളിച്ചു. എന്നിട്ട് പറഞ്ഞത് ഞാൻ ടീച്ചറെന്നൊന്നും വിളിക്കില്ല, നമ്മൾ തമ്മിൽ രക്തബന്ധമാണ് എന്നു പറയും. എന്റെ കൈയ്യിൽ മുറുകെപിടിച്ച് പ്രാർത്ഥിക്കും എത്രയോ വട്ടം അഭയയിലേക്ക് വന്നു. ക്രിസ്തുമസിന് കേക്കും, പാട്ടുകാരും അവരോടൊപ്പം വന്ന് ഞങ്ങളുടെ കുട്ടികളോടൊപ്പം, ഗതിയില്ലാത്ത മാനസിക രോഗികളോടൊപ്പം, അനാഥ പെണ്ണുങ്ങൾക്ക് വേണ്ടി അദ്ദേഹം മുട്ടുകുത്തി പ്രാർത്ഥിച്ചു. എത്രയോ വട്ടം ഞങ്ങൾക്ക് ചെറിയ ചെറിയ സാമ്പത്തിക സഹായങ്ങളും സ്നേഹവും നൽകി. അദ്ദേഹം പിന്നീട് തിരുമേനിയായി, എങ്കിലും എന്റെ ചെറിയാൻ ശെമ്മാശൻ എന്നു ഞാൻ പറയുമ്പോൾ ഉറക്കെ ചിരിക്കും, അങ്ങനെ വിളിക്കാവൂ എന്നെ എന്നു പറയും. എന്റെ ഭർത്താവ് കാൻസർ ബാധിതനായി ഹോസ്പിറ്റലിൽ ആയിരുന്നപ്പോൾ അദ്ദേഹം വന്നു. മരിക്കുന്നതിന് നാലഞ്ചു ദിവസം മുമ്പാണ് അവിടെ വന്ന് എന്റെ മുഖത്തേക്ക് നോക്കി പറഞ്ഞു: വ്യസനിക്കരുത് പ്രാർത്ഥിക്കണം.

### ജീവിതരേഖ

## ഡോ. സഖറിയ മാർ തെയോഫിലോസ്

നിരണം ഭദ്രാസനത്തിലെ ചെങ്ങരൂർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിൽ കല്ലൂപ്പാറ പുതുശ്ശേരി മഞ്ഞനാംകുഴിയിൽ എം.പി.ചാണ്ടപ്പിള്ളയുടെയും അച്ചാമ്മ ചാണ്ടപ്പിള്ളയുടെയും രണ്ടാമത്തെ മകൻ. എം. സി. പൗലോസ്, എം. സി. മേരിക്കുട്ടി എന്നിവരാണ് സഹോദരങ്ങൾ. ജനനം 1952 സെപ്റ്റംബർ 16-ന്. ബാബു എന്നായിരുന്നു ഓമനപ്പേര്.

പുതുശ്ശേരി എം. ഡി. എൽ. പി. സ്കൂളിൽ അഞ്ചാം ക്ലാസ് വരെ പഠിച്ചു. പുതുശ്ശേരി എം.ജി.ഡി.യിൽ ഹൈസ്കൂൾ വിദ്യാഭ്യാസം. തുരുത്തിക്കാട് ബി.എ.എം. കോളജിൽ ഫസ്റ്റ് ഗ്രൂപ്പിൽ പ്രീഡിഗ്രി പാസ്സായി. തിരുവല്ല മാർത്തോമ്മാ കോളജിൽ പഠിച്ച് കേരള സർവ്വകലാശാലയിൽ നിന്ന് ഗണിതശാസ്ത്രത്തിൽ ബി.എസ്.സി ബിരുദവും (1970-1973), പിന്നീട് സാമൂഹിക ശാസ്ത്രത്തിൽ എം.എ. ബിരുദവും (1985-87) നേടി.

കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നിന്നും ജി.എസ്.ടി.യും സെറാംപൂർ സർവ്വകലാശാലയിൽ നിന്നും ബി. ഡി.യും (1975-78), പുതിയ നിയമത്തിൽ എം.ടി.എച്ചും (1987-89) ന്യൂയോർക്കിലെ സെന്റ് വ്ളാഡിമർ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നിന്ന് 'Strengthening Prayer Life in Parishes' എന്ന വിഷയത്തിൽ ഡോക്ടറേറ്റും (1996-98) കരസ്ഥമാക്കി. യറുശലേമിലെ സെന്റ് ജോർജസ് കോളജിൽ 'ബൈബിളും വിശുദ്ധനാടും' എന്ന വിഷയത്തിൽ (1991) ഗവേഷണവും നടത്തി.

കൊരട്ടി അരമനയിൽവച്ച് 1977 മാർച്ച് 25-ന് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത യൗപ ദ്യക്നോപ്പട്ടം നൽകി. ചെങ്ങരൂർ സെന്റ് ജോർജ് പള്ളിയിൽ വച്ച് 1991 മെയ് 15-ന് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത കശ്ശീശാ പട്ടം നൽകി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, ഇയ്യോബ് മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്തന്മാർ സഹകാർമ്മികരായിരുന്നു.

നിരണം ഭദ്രാസനത്തിലെ മാന്താനം സെന്റ് മേരീസ്, അമേരിക്കയിലെ ജാക്സൺ ഹൈറ്റ്സ് സെന്റ് മേരീസ്, സ്റ്റേറ്റൻ ഐലന്റ് സെന്റ് മേരീസ്, മണിപ്പാൽ സെന്റ് തോമസ് എന്നീ ഇടവകകളിൽ സേവനം അനുഷ്ഠിച്ചു. തിരുവനന്തപുരം സെൻട്രൽ ജയിൽ, ഓപ്പൺ ജയിൽ എന്നിവിടങ്ങളിൽ ദീർഘകാലം ആരാധനാ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി. മണിപ്പാൽ, മംഗലാപുരം, ദാവൻഗെരെ, കോളാർ, ബാംഗ്ലൂർ, ഈറോഡ്, നാഗർകോവിൽ, നേപ്പാൾ എന്നിവിടങ്ങളിലെ വിവിധ കേന്ദ്രങ്ങളിൽ ബൈബിൾ ക്ലാസ്, പ്രാർത്ഥനായോഗം, കൗൺസിലിംഗ് എന്നിവ നടത്തുകയും വി. കുർബാന അർപ്പിക്കുകയും ചെയ്തു. ബാഹ്യകേരളത്തിൽ വിവിധ കേന്ദ്രങ്ങളിലുള്ള കോളജു വിദ്യാർത്ഥികളെ സംഘടിപ്പിക്കുവാനും വിദ്യാർത്ഥി പ്രസ്ഥാനം ശാഖ ആരംഭിക്കുവാനും പരിശ്രമിച്ചു.

കോട്ടയം സെമിനാരിയിൽ പഠനം പൂർത്തിയാക്കിയ 1978 മുതൽ എം.ജി.ഒ.സി.എസ്.എം പൂർണ്ണപ്രവർത്തകനായി. വിവിധ സ്റ്റുഡൻസ് സെന്ററുകളുടെ വാർഡൻ, ഡയറക്ടർ എന്നീ നിലകളിൽ (1983-1996) പ്രവർത്തിച്ചു. തുടർന്ന് ജനറൽ സെക്രട്ടറിയായി (1999-2005). മലങ്കര ഓർത്തഡോക്സ് സഭാ മെഡിക്കൽ ബോർഡ് സെക്രട്ടറി, തിരുവനന്തപുരം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ മേഴ്സി ഫെലോഷിപ്പ് പ്രസിഡന്റ്, മാർ ഗ്രീഗോറിയോസ് റീഹാബിലിറ്റേഷൻ സെന്റർ വൈസ് പ്രസിഡന്റ്, എം.ജി.ഒ.സി.എസ്.എം. ബുക്ക്ഷോപ്പ് മാനേജർ, കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമം ഗവേണിംഗ് ബോർഡ് അംഗം, മിഷൻ സൊസൈറ്റി ബോർഡ് അംഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു.

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന സമർത്ഥരായ വിദ്യാർത്ഥികൾക്ക് സമ്പൂർണ്ണ വിദ്യാഭ്യാസ സഹായം, ജാതിമതഭേദമെന്യേ സാമ്പത്തിക പ്രയാസം അനുഭവിക്കുന്ന വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ സഹായം, തയ്യൽ മെഷീൻ, ഡ്രൈവിംഗ് ലൈസൻസ് എന്നിവയ്ക്ക് സാമ്പത്തിക സഹായം, സ്വയം തൊഴിൽ പദ്ധതി, രക്തദാനം, നേത്രദാനം പദ്ധതികൾ എന്നിവയിൽ കർമ്മനിരതനായി വിവിധ ക്ഷേമപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. പരുമല സെമിനാരിയിൽ 2004 ജൂൺ 10-ന് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോ

തിരിച്ചുകിട്ടില്ലെന്നറിയാം കഷ്ടപ്പെടുത്തരുതേ എന്ന് പ്രാർത്ഥിക്കയാണെന്ന് ഞാൻ പറഞ്ഞു.

അദ്ദേഹം എന്റെ ഭർത്താവിന്റെ ചരമശയ്യക്കരികിൽ ഇരുന്നു പറഞ്ഞ വാക്കുകൾ

"ഞാൻ സങ്കൽപ്പിക്കയല്ല. ഞാൻ കാണുന്നു ഈ കിടക്കുന്ന ആളിന്റെയടുക്കൽ ക്രിസ്തുനാഥൻ ഇരിക്കുകയാണെന്നു പറഞ്ഞ് കരഞ്ഞു പ്രാർത്ഥിച്ചു. ഞാനും അദ്ദേഹത്തോടൊപ്പം ഇരുന്ന് പ്രാർത്ഥിച്ചു."

പരുമല പള്ളിയിൽ എന്നെ വിളിച്ചുകൊണ്ടു പോയിരുന്നു. എനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് പറഞ്ഞിരുന്നു. ഇവിടെ വരുമ്പോഴൊക്കെ എന്നെ വിളിക്കും. എന്റെ രോഗം കൂടിയാലെന്ത് കുറഞ്ഞാലെന്ത് എന്നൊക്കെ സംസാരിച്ചിരുന്നു. എന്നെ പെങ്ങളെന്നു പറഞ്ഞുകൊണ്ട്, എന്നെ എല്ലാവർക്കുമായി പരിചയപ്പെടുത്തിയിരുന്നു. ആ ഭാഗ്യം എനിക്കുണ്ടായി, ഇത്രയും വലിയ ഒരു ആത്മാവിന്റെ, മഹാപുരുഷന്റെ സ്നേഹവാത്സല്യം അനുഭവിക്കുവാൻ എനിക്കിടയായി. എന്റെ എൺപതാം പിറന്നാളിന് എനിക്കൊരു ഫോൺ വന്നു. ഞാനെന്താണ് തരേണ്ടത്. ഞാൻ പറഞ്ഞത് 80 വയസ്സാകുന്നു, കഷ്ടപ്പെടുത്താതെ എന്നെയങ്ങ് വിളിക്കണേന്ന് പ്രാർത്ഥിക്കണേ തിരുമേനി എന്നു പറഞ്ഞു. തിരുമേനി ഉറക്കെ ചിരിച്ചു.

ഒരു ഗതിയില്ലാത്ത ഒരു ഹൈന്ദവ സ്ത്രീക്ക് ഒരു വീട് നിർമ്മിച്ചുനൽകി. അങ്ങനെ നിരവധി പേർക്ക്. അദ്ദേഹം എഴുപത്തഞ്ചോ നൂറോ പേർക്ക് രക്തം നൽകി. ഏത് ജാതി, എന്ത് മതം. ഇവിടെ മഴപൊഴിയുന്നത് ഈ പ്രപഞ്ചത്തിലെ സർവ്വജീവജാലങ്ങൾക്കും വേണ്ടിയാണ്. സർവ്വഭൂതലത്തിനും ശാന്തിയുണ്ടാകട്ടെ എന്നാഗ്രഹിക്കുന്നവരാണ് ഞാനും എന്നെപ്പോലുള്ള കുറച്ചുപേരും.



**ഡോ. സഖറിയ മാർ തെയോഫിലോസിന്റെ മൂന്നാം ഓർമ്മ പെരുന്നാളിന് കൊടിയേറി. കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ 2020 ഒക്ടോബർ 23, 24 തീയതികളിലായി പെരുന്നാൾ നടക്കുന്നത്.**

സിയേഷൻ ഫാ. എം. സി. ചെറിയാനെ മേൽപ്പട്ട സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുത്തു. കോട്ടയം ദേവലോകം അരമനയിൽ വച്ച് പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ 2004 ഓഗസ്റ്റ് 4 ന് 'സഖറിയ' എന്ന പേരിൽ റമ്പാൻ സ്ഥാനം നല്കി. പരുമല സെമിനാരിയിൽ വച്ച് 2005 മാർച്ച് 5-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ, സഖറിയ മാർ തെയോഫിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി ഉയർത്തി. തുടർന്ന് 2005 ജൂണിൽ മലബാർ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്തായായി. 2006 ഡിസംബർ 2 മുതൽ മലബാർ ഭദ്രാസന മെത്രാപ്പോലീത്തായായി ചുമതലയേറ്റു.

*സഭാജീവിത പഠന സഹായി, കൃപാമാർഗ്ഗങ്ങൾ, 2 കൊരിന്ത്യർ ഒരു വ്യാഖ്യാനം, നിന്റെ രാജ്യം വരണമെ* എന്നിവയാണ് പ്രധാന രചനകൾ. മലങ്കര സഭാ മാസികയിൽ ദീർഘകാലം വേദപഠന ക്വിസ് പംക്തി എഴുതിയിരുന്നു. എം.ജി.ഒ.സി.എസ്.എം. വൈസ് പ്രസിഡന്റ്, മർത്തമറിയം സമാജം പ്രസിഡന്റ്, കോയമ്പത്തൂർ തടാകം ആശ്രമം വിസിറ്റിങ്ങ് ബിഷപ്പ്, എം.ജി.ഒ.സി.എസ്.എം. ശതാബ്ദി പദ്ധതി എക്സിക്യൂട്ടീവ് ഡയറക്ടർ, ചാരിറ്റബിൾ സൊസൈറ്റി സെക്രട്ടറി, ഓർത്തഡോക്സ് സ്റ്റഡി ബൈബിൾ കൺവീനർ, നിലമ്പൂർ കൃപ ഡി-അഡിക്ഷൻ സെന്റർ പ്രസിഡന്റ് എന്നീ നിലകളിലും പ്രവർത്തിച്ചു. 2013-ൽ കാൻസർ രോഗബാധിതനായി. രോഗത്തെ പ്രതിരോധിച്ച് കാരുണ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. 2017 ഒക്ടോബർ 24-ന് പകൽ 3.30-ന് കോഴിക്കോട് എം.വി.ആർ ആശുപത്രിയിൽ കാലം ചെയ്തു. ഒക്ടോബർ 26-ന് 12 മണിക്ക് കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമ ചാപ്പലിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ കബറടക്കി.

ഓർമ്മ ഒക്ടോബർ 24-ന്.

**– ഉമ്മൻ കൊച്ചുമ്മൻ, മാവേലിക്കര**

ഇതൊന്നും ചെവികൊള്ളാനാരുമില്ല. വർഗീയത അതിന്റെ മൂർധന്യത്തിലെത്തിയിരിക്കുന്നു. ഓരോ മതത്തിന്റേയും നടുവിൽ മതിൽക്കെട്ടുകൾ ഉയർന്നിരിക്കുന്നു.

You don't serve God and Mamon together. ധനരൂപിയായ ചെകുത്താനേയും ഈശ്വരനേയും ഒരുമിച്ച് സേവിക്കുവാൻ മനുഷ്യാ നിനക്ക് കഴിയില്ല. ഇതിന് ദൈവത്തോട് നമുക്ക് മാപ്പ് ചോദിക്കാം.

നമ്മുടെ മനസ്സിലെ വിഷം, പക, വർഗ്ഗീയത, അകൽച്ച എന്നിവ മനസ്സിലാക്കി നമുക്ക് മാപ്പ് പറയാം. സ്വന്തം രക്തം ഒഴുക്കികൊണ്ടേയിരുന്ന എന്റെ ചെറിയാൻ ശെമ്മാശ്ശനെ നമുക്ക് സ്മരിക്കാം. രോഗികൾക്കുവേണ്ടി സ്വന്തം രക്തം അദ്ദേഹം ഒഴുക്കികൊണ്ടേയിരുന്നു. അവസാനകാലത്ത് അദ്ദേഹം ധാരാളം വിമർശനശരങ്ങൾ ഏൽക്കേണ്ടിവന്നു. അദ്ദേഹം ദുഃഖിതനും അപമാനിതനും ആയത് ഞാൻ സുഹൃത്തുക്കൾ പറഞ്ഞ് അറിഞ്ഞു, അദ്ദേഹം പറഞ്ഞില്ല. അദ്ദേഹത്തെ ദുഃഖിപ്പിച്ചാണോ അയച്ചത് എനിക്ക് അറിഞ്ഞുകൂടാ. അദ്ദേഹത്തെ ദുഃഖിപ്പിച്ചാണ് അയച്ചതെങ്കിൽ ഈശ്വരൻ അതിന് മാപ്പു നൽകില്ല. അദ്ദേഹം പുണ്യാത്മാവായിരുന്നു എന്നുള്ളതിന് എന്നെപോലെയുള്ള എളിയവൾ സാക്ഷി.

ആരു വിമർശിച്ചാലും ശരി, രോഗശയ്യയിൽ ക്രിസ്തുനാഥന്റെ കൈപിടിച്ചിരിക്കുന്നത് എന്റെ മനസ്സുകൊണ്ട് ദർശിക്കുന്നുവെന്ന് കോഴിക്കോട്ടെയും ബോംബെയിലേയും ബിഷപ്പുമാർ എന്നെ വിളിച്ചപ്പോൾ ഞാൻ പറഞ്ഞു. ഞാൻ പ്രാർത്ഥിക്കുന്നുണ്ട്. എനിക്ക് വരാൻ ആരോഗ്യമില്ല, മാപ്പുതരണം എന്നു മാത്രം ഞാൻ പറഞ്ഞു. എന്റെ നന്ദി, എന്റെ കടപ്പാട്, എന്റെ തലമുറയുടെ കടപ്പാട്, എന്റെ കുട്ടികളുടെ കടപ്പാട്, ഈ രാജ്യത്തിന് അദ്ദേഹം മാതൃക കാണിച്ചു എന്നതിന്റെ കടപ്പാട്, അതെല്ലാം ഞാൻ രേഖപ്പെടുത്തുന്നു. ആ പുണ്യാത്മാവിന്റെ മുന്നിൽ എന്റെ സാഷ്ടാംഗനമസ്കാരം അർപ്പിച്ചുകൊണ്ട് ഞാൻ നന്ദി പറയുന്നു. ഒരിക്കൽകൂടി എന്റെ പ്രിയപ്പെട്ട ചെറിയാൻശെമ്മാശ്ശന്റെ മുമ്പിൽ എന്റെ പ്രണാമം അർപ്പിച്ചുകൊണ്ട് നിർത്തുന്നു.

*(തിരുവനന്തപുരം ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്ററിൽ നടത്തിയ അനുസ്മരണ പ്രഭാഷണത്തിൽ നിന്നും. 2017 നവംബർ 6)*

❑



# വിശ്വാസികളുടെ ശ്രദ്ധയ്ക്ക്

- പരുമല സെമിനാരിയിൽ എത്തിച്ചേരുന്ന തീർത്ഥാടകർക്ക് രാവിലെ 6 മുതൽ വൈകുന്നേരം 10 മണി വരെ ദേവാലയത്തിൽ പ്രവേശിച്ച് പ്രാർത്ഥിക്കുവാൻ അവസരമുണ്ടായിരിക്കും.
- പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുനാളിന്റെ പ്രധാന ദിവസങ്ങളായ ഒക്ടോബർ 31, നവംബർ 1,2 തീയതികളിൽ ഗവൺമെന്റിന്റെ കർശന നിയന്ത്രണം ഉള്ളതിനാൽ തീർത്ഥാടകർ ഈ തീയതിക്കു മുമ്പുള്ള ദിവസങ്ങളിൽ ദേവാലയത്തിൽ എത്തി പ്രാർത്ഥിച്ച് മടങ്ങേണ്ടതാണ്.
- ആരാധനാ സമയങ്ങളിൽ പള്ളിക്കകത്തേക്ക് പ്രവേശനം ഉണ്ടായിരിക്കുന്നതല്ല.
- പള്ളിക്കകത്തും കബറിങ്കലും കിടക്കയിലും സ്പർശിക്കുവാനോ മുത്തുവാനോ പാടുള്ളതല്ല.
- വിശ്വാസികൾ പരമാവധി സ്വകാര്യ വാഹനങ്ങളിൽ വരുവാൻ ശ്രമിക്കുക.
- പ്രത്യേകം ക്രമീകരിച്ചിരിക്കുന്ന സ്ഥലത്തുമാത്രം മെഴുകുതിരികൾ കത്തിക്കുവാൻ ശ്രദ്ധിക്കുക.
- സെക്യൂരിറ്റിയുടെയും സ്റ്റാഫിന്റെയും നിർദ്ദേശങ്ങൾ കർശനമായും പാലിക്കുക.
- വിശുദ്ധ കുർബ്ബാനയ്ക്കുള്ള പേരുകൾ വെബ്സൈറ്റ് വഴിയായും നൽകാവുന്നതാണ്. https://www.parumalachurch.org/content/request/Form/QurbanaRequets
- കുർബ്ബാന പണവും,സംഭാവനകളും നൽകുവാൻ ആഗ്രഹിക്കുന്നവർക്ക് പരുമല സെമിനാരിയുടെ www.parumalachurch.com എന്ന വെബ്സൈറ്റിൽ അക്കൗണ്ട് വിവരങ്ങൾ ലഭ്യമാണ്.
- കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക ഫോൺ : 09446606264 (Fr.M.C.Kuriakose, Manager)

# കലഹം പിശാചിന്റെ കൗശലമാണ്, സമാധാനം ദൈവത്തിന്റെ ദാനമാണ്

## ഡോ. എം. കുര്യൻ തോമസ്

ഒന്നരനൂറ്റാണ്ട്, കൃത്യമായി പറഞ്ഞാൽ 140 വർഷം, കടക്കുമ്പോഴാണ് മലങ്കരസഭാ വ്യവഹാര പരമ്പരയ്ക്ക് വ്യക്തമായ ഒരന്ത്യം കുറിച്ച വിധി 2017 ജൂലൈ 3-ന് ഇന്ത്യയുടെ പരമോന്നത ന്യായപീഠം പുറപ്പെടുവിച്ചത്. 1877-ൽ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ, ആലപ്പുഴ ജില്ലാ കോർട്ടിൽ ഫയൽ ചെയ്ത *സെമിനാരിക്കേസ്* മുതൽ പരമോന്നത ന്യായപീഠങ്ങളിൽനിന്ന് ഈ വിഷയത്തിൽ പല വിധി പ്രഖ്യാപനങ്ങൾ ഉണ്ടായിട്ടുണ്ട്. അവയിലൊക്കയും തുടർവ്യവഹാരങ്ങൾക്ക് പഴുതുകൾ ഉണ്ടായിരുന്നു. ആ വിധികളിലെ എല്ലാം പഴുതുകൾ അടച്ച സമഗ്ര വിധിയാണ് ഇപ്പോളുണ്ടായത്. 2017 നവംബർ 15-നു റിവ്യൂ പെറ്റീഷനും സുപ്രീം കോടതി തള്ളിയതോടെ ഇനി വിധി നടത്തുക എന്ന ഒരൊറ്റ പോംവഴി മാത്രമാണ് മലങ്കരസഭയുടെ മുമ്പിലുള്ളത്.

വിശദമായി ആനേക വാദങ്ങൾ പഠിച്ച് പുറപ്പെടുവിച്ച 2017 വിധിയുടെ ഏറ്റവും പരമപ്രധാനമായ പ്രഖ്യാപനങ്ങളെ സംഗ്രഹിച്ചാൽ മൂന്നു വസ്തുതകളാണ് ഉരുത്തിരിയുന്നത്. 1. മലങ്കരസഭയിൽ സമാന്തരഭരണം അനുവദിക്കില്ല. 2. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരം *ശൂന്യമാവുന്ന ബിന്ദുവിൽ എത്തി* എന്ന മുൻ കോടതികളുടെ നിരീക്ഷണത്തിനു ഊന്നൽ നൽകണം. 3. മലങ്കര മെത്രാപ്പോലീത്താ കൂടിയായ പൗരസ്ത്യ കാതോലിക്കാ മലങ്കര സഭയുടെ ആത്മീയവും പൗരോഹിത്യപരവും ലൗകീകവുമായ പ്രധാന മേലദ്ധ്യക്ഷനാണ്.

നൂറ്റാണ്ടുകളായി മലങ്കരസഭയെ ജീർണ്ണിപ്പിച്ചുവന്ന ഏറ്റവും വലിയ ഘടകമാണ് സമാന്തരഭരണം എന്ന *അങ്ങുമിങ്ങും രണ്ടെജമാനന്മാരുള്ള* അവസ്ഥ. 1663 മുതൽ സഭയിലുണ്ടായ പിളർപ്പുകളുടെ കാരണവും ഇതുതന്നെയാണ്. ഇവയിൽ ഭൂരിഭാഗവും അന്ത്യോഖ്യാ പാത്രിയർക്കീസോ അദ്ദേഹത്താൽ അയക്കപ്പെട്ട മെത്രാന്മാരോ സൃഷ്ടിച്ചവയുമാണ്. അനേകതവണ നീതിന്യായ വ്യവസ്ഥ ഇക്കാര്യത്തിൽ ഇടപെട്ടു പരിഹരിച്ചെങ്കിലും അവയൊക്കെ താൽക്കാലിക വെടിനിർത്തലുകൾ മാത്രമായി കലാശിച്ചു. അത്തരമൊരു സ്ഥിതി ഇനി ആവർത്തിക്കാതിരിക്കാനാണ് 2017-ൽ സുപ്രീംകോടതി വളരെ വ്യക്തവും കർശനവുമായ ഒരു വിധിന്യായം പുറപ്പെടുവിച്ചത്.

*ഒരുസഭ, ഒരു നിയമം, ഒരു ഭരണക്രമം* എന്നതാണ് 2017-ലെ സുപ്രീംകോടതി വിധിയുടെ അന്തസത്ത. അതനുസരിച്ച് 1934-ലെ മലങ്കരസഭാഭരണഘടന മാത്രമാണ് മലങ്കരസഭയുടെ നിയമാവലി. ഇത് ഇടവകപള്ളികൾക്കും ബാധകമാണ്. അതൊഴികെയുള്ള യാതൊരു ഭരണക്രമവും നിലനിൽക്കില്ല. ആ ഭരണഘടനയ്ക്ക് വിധേയരാകാത്തവർക്ക് സഭയിലോ സെമിത്തേരിയിൽ പോലുമോ സ്ഥാനമില്ല. സഭാ/ഇടവകപ്പള്ളി സ്വത്തുക്കൾ വിഭജിക്കാനും ആവില്ല. കക്ഷിഭേദമന്യേ മലങ്കരസഭയിലെ എല്ലാവർക്കും ഈ വിധി ബാധകമാണ്. 1934-ലെ ഭരണഘടനയോ, 2017 വിധിയിലെ നിർദ്ദേശങ്ങളോ മറികടക്കാൻ ആർക്കും ആവില്ല. മുൻ യാക്കോബായ വിഭാഗത്തിനു മാത്രമല്ല, മലങ്കര ഓർത്തഡോക്സ് സഭയും ഇവ അനുസരിക്കാൻ ബാദ്ധ്യസ്ഥരാണ്.

ഒന്നും രണ്ടും സമുദായക്കേസുകളിലെ പാകപ്പിഴകൾ പരിഹരിച്ചാണ് മൂന്നാം സമുദായക്കേസിൽ വിധി പുറപ്പെടുവിച്ചത്. 1889-ലെ റോയൽകോടതി വിധിമുതൽ സമുദായക്കേസുകളിലെ ഒരു പ്രധാനചർച്ചാവിഷയം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലുള്ള അധികാരമായിരുന്നു. അപരിമിതമായ ആത്മീയ-ലൗകീക അധികാരങ്ങൾ മലങ്കരസഭമേൽ ഉണ്ടന്നു പാത്രിയർക്കീസ് അവകാശപ്പെട്ടിരുന്നു. 1889-ലെ തിരുവിതാംകൂർ റോയൽകോടതി വിധി പാത്രിയർക്കീസിനു മലങ്കരയിൽ ലൗകീകാധികാരം ഇല്ലന്നു വ്യക്തമാക്കി. 1912-ൽ ആരംഭിച്ച് 1928-ൽ അവസാനിച്ച വട്ടിപ്പണക്കേസും അനുബന്ധ വ്യവഹാരങ്ങളും പാത്രിയർക്കീസ് ആത്മീയഅധികാരം എകപക്ഷിയമായി ഉപയോഗിക്കുന്നതിനെ വിലക്കി.

> *1934-ലെ ഭരണഘടന അനുശാസിക്കുന്നതനുസരിച്ച് മലങ്കര സഭയുടെ ഭൗതികവും പൗരോഹിത്യപരവും ആധ്യാത്മികവുമായ പരമാധികാരം മലങ്കര മെത്രാപ്പോലീത്തായ്ക്കാണ്...* **അതായത്, അദ്ദേഹം കാതോലിക്കാ/മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കരസഭയുടെ പിതാവാണ്. തന്റെ മക്കളെ ഒരുമിച്ചു ചേർത്ത് നിർത്തുക എന്നത് പിതാവ് എന്ന നിലയിൽ അദ്ദേഹത്തിന്റെ കടമയും ബാദ്ധ്യതയുമാണ്. അതു *മുടിയനായ പുത്രനാണെങ്കിൽ* പോലും!**

1912-ൽ മേല്പട്ടസ്ഥാനാഭിഷേകം, മൂറോൻ കൂദാശ എന്നീ ആത്മീയ കാര്യങ്ങളിൽ മലങ്കരസഭയ്ക്ക് പാത്രിയർക്കീസിനോടുള്ള ആത്മീയവിധേയത്വം അവസാനിപ്പിക്കുന്നതിനായി മലങ്കരയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചിരുന്നു. 1934-ൽ സഭാഭരണഘടന പാസാക്കുകകൂടി ചെയ്തതോടെ ഒന്നാം സമുദായ ക്കേസിനു പ്രാരംഭമായി. 1958-ൽ മലങ്കരസഭാ ഭരണഘടന സാധുവാണന്നും, പാത്രിയർക്കീസിന്റെ അധികാരം അസ്തമിക്കുന്ന ബിന്ദുവിൽ എത്തിയെന്നും ഇന്ത്യൻ സുപ്രീംകോടതി വിധിച്ചു. ഇതിനേതുടർന്ന് മലങ്കരസഭയിൽ സമാധാനം സംജാതമായി. പാത്രിയർക്കീസ് വിഭാഗം നിരുപാധികമായും ഓർത്തഡോക്സ് വിഭാഗം 1934-ലെ ഭരണഘടനയ്ക്കു വിധേയമായുമാണ് അന്ന് പരസ്പരം സ്വീകരിച്ചത്. പാത്രിയർക്കീസ് വിഭാഗം ഓർത്തഡോക്സ് വിഭാഗത്തിനു നൽകണമെന്നു വിധിച്ച കോടതിച്ചിലവ് വേണ്ടന്നുവെച്ചാണ് അന്ന് സമാധാനം ഉണ്ടാക്കിയത്.

പിന്നീട് ഒരു വ്യാഴവട്ടം ഒരുസഭയായിത്തന്നെ പുരോഗമിച്ചു. മുൻ പാത്രിയർക്കീസ് വിഭാഗത്തിൽപ്പെട്ട മെത്രാന്മാരടക്കം വൈദീകരും അവൈദികരും മലങ്കരസഭയുടെ മുഖ്യധാരയിലെത്തി. ഇരുകൂട്ടരും ചേർന്ന് 1970-ൽ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമിയെ തിരഞ്ഞെടുത്തു.

1970-നു ശേഷം പ്രശ്നങ്ങൾ വഷളാകാൻ തുടങ്ങി. പാത്രിയർക്കീസ് മലങ്കരയിലെ ദൈനംദിന കാര്യങ്ങളിൽ കൈകടത്താൻ ശ്രമിച്ചതും മാർ ത്തോമ്മാ ശ്ലീഹായ്ക്കു പട്ടമില്ലാ എന്നു കല്പന ഇറക്കിയതും പ്രശ്നം രൂക്ഷമാക്കി. അതിനെല്ലാം മകുടം ചാർത്തിക്കൊണ്ട് 1974-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യാക്കോബ് ത്രിതീയൻ ഏകപക്ഷീയമായി ഇപ്പോഴത്തെ തോമസ് പ്രഥമനടക്കം മൂന്നു മെത്രാന്മാരെ വാഴിച്ചതോടെ സംഘർഷം രൂക്ഷമായി. തുടർന്ന് ഒരു സമാന്തര കാതോലിക്കായേയും അനേകം മെത്രാന്മാരേയും അദ്ദേഹവും അദ്ദേഹത്തിന്റെ പിൻഗാമി ഇഗ്നാത്തിയോസ് സഖാ പ്രഥമനും വാഴിച്ചതോടെ രണ്ടാം സമുദായക്കേസിനു തുടക്കമായി. മുമ്പങ്ങും ഇല്ലത്തവിധം ഇത്തവണ എറണാകുളം ജില്ലയിൽ തെരുവുയുദ്ധങ്ങളും പള്ളി പടിച്ചടക്കലുകളും അരങ്ങേറി. അനേകം പള്ളികൾ പൂട്ടപ്പെട്ടു.

രണ്ടാം സമുദായക്കേസിൽ 1995-ൽ 1934-ലെ മലങ്കരസഭാഭരണഘടന വീണ്ടും ശരിവെച്ച് സുപ്രീംകോടതി വിധി പ്രഖ്യാപിച്ചു. ഈ വിധി നടപ്പാക്കുന്നതിനെപ്പറ്റിയുള്ള തുടർഹർജികളുടെ ഫലമായി സുപ്രീംകോടതി നിരീ

ക്ഷകന്റെ സാന്നിദ്ധ്യത്തിൽ ഇരുവിഭാഗവും സംയുക്തമായി 2002 മാർച്ചിൽ പരുമലയിൽ അസോസിയേഷൻ നടത്താൻ ഉത്തരവായി. എന്നാൽ പാത്രിയർക്കീസ് വിഭാഗം പരുമല അസോസിയേഷൻ ബഹിഷ്ക്കരിച്ചു. സമാന്തരമായി അതേദിവസം *യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ* രൂപീകരിച്ചതായി പ്രഖ്യാപിക്കുകയും 2002 ജൂലൈയിൽ പുത്തൻകുരിശിൽ ഒരു യോഗം വിളിച്ചുകൂട്ടി *സൊസൈറ്റീസ് ആക്ട്* പ്രകാരം അതിനൊരു ഭരണഘടന ഉണ്ടാക്കുകയും ചെയ്തു.

രണ്ടാം സമുദായക്കേസിന്റെ വിധിനടത്തിപ്പുമായി ബന്ധപ്പെട്ടാണ് മൂന്നാം സമുദായക്കേസ് ആരംഭിക്കുന്നത്. 1995, 2002 ഈ വർഷങ്ങളിലെ സുപ്രീം കോടതി വിധിപ്രകാരം മലങ്കരസഭാ ഭരണഘടന ഇടവകപ്പള്ളികൾക്കു ബാധകമല്ല എന്നതായിരുന്നു മുൻ പാത്രിയർക്കീസ് വിഭാഗത്തിന്റ മുഖ്യവാദം. 2017 ജൂലൈ 3-ന് സുപ്രീംകോടതി ഈ വാദം തള്ളി. മലങ്കരസഭയിലെ എല്ലാ അംഗങ്ങൾക്കും 1934-ലെ മലങ്കരസഭാ ഭരണഘടന ബാധകമാണന്ന് സുപ്രീം കോടതി അസന്നിഗ്ദമായി പ്രഖ്യാപിച്ചു. അത് അംഗീകരിക്കാനാവാത്തവർക്ക് സഭവിട്ടുപോകാമെന്നും. എന്നാൽ പള്ളി, പള്ളിവക സ്വത്തുക്കൾ, സെമിത്തേരി തുടങ്ങിയവമേൽ അവകാശം ഉന്നയിക്കാനാവില്ലന്നും കോടതി വ്യക്തമാക്കി. 2002-ലെ പുത്തൻകരിശു ഭരണഘടന നിലനിൽക്കില്ലന്നും കോടതി കണ്ടെത്തി.

1877 മുതൽ 2002 വരെയുള്ള കേസുകളിൽ ഒരിക്കൽപ്പോലും ഉന്നയിക്കാത്ത ഒരു വാദമുഖമാണ് മൂന്നാം സമുദായക്കേസിൽ ഉയർന്നുവന്നത്. ഓർത്തഡോക്സ്, യാക്കോബായ എന്നിങ്ങനെ രണ്ടു സഭയായി പിരിയണമെന്നതാണ് അതിന്റെ കാതൽ. മുൻകാലത്ത് ഇപ്രകാരം സഭാഗാത്രത്തെ വിഭജിക്കണം എന്നു ഇരുപക്ഷത്തേയും നേതാക്കൾ സ്വപ്നേനി ചിന്തിച്ചിരുന്നില്ല. *തങ്ങൾ ജയിക്കണം, മുഴുവൻ സഭയേയും തങ്ങൾ ഭരിക്കണം* എന്നതു മാത്രമായിരുന്നു ഇരുപക്ഷത്തിന്റെയും ലക്ഷ്യം. എന്നാൽ മൂന്നാം സമുദായക്കേസിൽ വ്യക്തമായും മുൻ പാത്രിയർക്കീസ് പക്ഷം കാംക്ഷിച്ചത് *ജയം* ആയിരുന്നില്ല; മറിച്ച് *വിഭജനം* ആയിരുന്നു. *ഒരു സഭ* എന്ന പ്രഖ്യാപിത നയത്തിനു വിരുദ്ധമായി ഓർത്തഡോക്സ് സഭയിലെ അപൂർവം ചിലരും വിഭജനത്തെ അനുകൂലിച്ചു. പക്ഷേ ഈ വിഭജനമോഹത്തിനു സുപ്രീംകോടതി ശാശ്വതമായി തടയിട്ടു.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ മുൻനിർത്തി മുൻ യാക്കോബായ വിഭാഗം സമാന്തരഭരണം നടത്താൻ ശ്രമിക്കുന്നതാണ് മലങ്കരയിലെ കലഹകാരണം എന്നു സുപ്രീംകോടതി കണ്ടെത്തി. *...1995-ൽ ഈ കോടതിയുടെ വിധി മറികടക്കാൻ വേണ്ടിയാണ് ഇപ്പോഴത്തെ പരാതിക്കാർ* (യാക്കോബായ വിഭാഗം) *പാത്രിയാർക്കീസിന് ആദ്ധ്യാത്മീക അധികാരം നൽകിയത്*...എന്നും, *...1995-ലെ വിധിയെ ബഹുമാനിക്കാൻ യാക്കോബായ സഭ തയ്യാറായില്ല. ഈ കോടതി 1995-ൽ നൽകിയ വിധി ലംഘിച്ചു വികാരിമാരെയും മറ്റും നിയമിക്കാൻ പാത്രിയർക്കീസും പ്രതിനിധികളും മുതിർന്നതിനെതിരെയാണു ഹൈക്കോടതിയിൽ ഓർത്തഡോക്സ് സഭയ്ക്ക് റിട്ട് ഹർജികൾ നൽകേണ്ടി വന്നത്*... എന്നും കോടതി നിരീക്ഷിച്ചു.

ഇതിന്റെ അടിസ്ഥാനത്തിൽ മലങ്കരസഭാ പ്രശ്നം ശാശ്വതമായി പരിഹരിക്കുവാൻ സമാന്തരഭരണം അവസാനിപ്പിക്കണമെന്നു കോടതി കണ്ടെത്തി. 1934-ലെ ഭരണഘടന അംഗീകരിക്കാൻ മനസില്ലാത്തവർക്ക് സഭ വിട്ടുപോകുവാനുള്ള സ്വതന്ത്ര്യവും കോടതി നൽകി. പക്ഷേ അതോടെ ഇടവകയുടെ സ്ഥാവര-ജംഗമ വസ്തുക്കളിലുള്ള അവകാശവും നഷ്ടപ്പെടും എന്നും, അംഗങ്ങൾക്ക് ഭൂരിപക്ഷമുണ്ടെങ്കിലും ഇല്ലെങ്കിലും മലങ്കര സഭയിൽ നിന്ന് ഒരു ഇടവകപ്പള്ളിക്ക് വിട്ടുപോകാനാവില്ല എന്ന് സുപ്രീം കോടതി നിഷ്കർഷിച്ചു.

സമാന്തരഭരണം നിലനിർത്തുന്നത് അന്ത്യോഖ്യാ പാത്രിയർക്കീസിനെ മറപിടിച്ചാണന്ന യാഥാർത്ഥ്യം മനസിലാക്കിയ കോടതി, ...*പാത്രിയർക്കീസിന്റെ ആദ്ധ്യാത്മിക അധികാരം അപ്രത്യക്ഷമായ മുനമ്പിൽ എത്തിക്കഴിഞ്ഞു എന്ന വസ്തുതയ്ക്ക് ഊന്നൽ നൽകേണ്ടിയിരിക്കുന്നു*... എന്നു നിരീക്ഷിക്കുകയും, അദ്ദേഹം മലങ്കരയിൽ വൈദീകസ്ഥാനങ്ങൾ നൽകുന്നത് നിരോധിക്കുകയും ചെയ്തു. അതേ സമയംതന്നെ *ഇടവകാംഗങ്ങൾക്ക് പാത്രിയർക്കീസിന്റെ പരമാധികാരത്തിലും അപ്പോസ്തോലിക പിന്തുടർച്ചയിലും വിശ്വസിക്കാൻ സ്വാതന്ത്ര്യമുണ്ട്*... എന്നു വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. ഇക്കാരണം കൊണ്ടു തന്നെ മലങ്കരസഭാ ഭരണഘടനയുടെ ഒന്നാം വകുപ്പിൽനിന്നും *അന്ത്യോഖ്യാ പാത്രിയർക്കീസിനെ* നീക്കം ചെയ്യനാവില്ല. അതേ സമയം ഭരണഘടനയ്ക്ക് അതീതമായി അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരയിൽ ഒന്നും ചെയ്യാനുമാവില്ല.

1995-ലെ സുപ്രീം *കോടതിയുടെ വിധി പാത്രിയർക്കീസിനും കാതോലിക്കോസിനും എല്ലാവർക്കും ബാധകമാണ്*...” എന്നു വ്യക്തമാക്കിട്ടുള്ള സ്ഥിതിക്ക് ഇനി 1934-ലെ മലങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായി *യോജിക്കുക* എന്നതൊഴികെ മറ്റൊരു മാർഗ്ഗവും ഇരുവിഭാഗത്തിന്റേയും മുമ്പിലില്ല. അതേസമയംതന്നെ ഭരണഘടനാതീതമായ യാതൊരു വിട്ടുവീഴ്ചയും ആർക്കും ചെയ്യാനുമാവില്ല. വിഭജിച്ചു ഇരുസഭയായി സമാധാനം ഉണ്ടാക്കുക എന്ന വ്യാമോഹവുമായി നടക്കുന്നവർക്ക് വമ്പൻ തിരിച്ചടിയാണ് 2017 സുപ്രീംകോടതി വിധി നൽകിയിരിക്കുന്നത്. സെമിത്തരികൾ പോലും പങ്കുവെക്കാനാവില്ലന്നു കോടതി അസന്നിഗ്ദമായി വ്യക്തമാക്കിയിട്ടുണ്ട്. ഭരണസംവിധാനമായി 2002 ഭരണഘടന, സ്വന്തം ഉടമ്പടികൾ, സ്വന്തം ഭരണഘടന മുതലായവ അവലംബിച്ച് ഇടവകഭരണം നടത്തുന്നവർ ഈ വിധിമൂലം അവ ഉപേക്ഷിക്കാൻ നിർബന്ധിതരായിരിക്കുകയാണ്. 1934 ഭരണഘടന സ്വീകരിക്കുകയോ ഇടവകപ്പള്ളികൾ വിട്ടുപോവുകയോ അല്ലാതെ മറ്റു മാർഗ്ഗങ്ങൾ അവർക്ക് അവശേഷിച്ചിട്ടില്ല.

1934-ലെ ഭരണഘടനയ്ക്കുകീഴിൽ ഒരൊറ്റ സഭയായി പ്രവർത്തിക്കുമ്പോൾ ഇടവകക്കാരുടെ അവകാശങ്ങൾ ധ്വംസിക്കപ്പെടുകയോ കവർന്നെടുക്കപ്പെടുകയോ ചെയ്യുന്നില്ല. ഇടവകകളുടെ സാമ്പത്തിക സ്വയംഭരണം 1934-ലെ ഭരണഘടന ഉറപ്പു വരുത്തിയിട്ടുണ്ട്. അതേസമയംതന്നെ അത് സുതാര്യമാണന്ന് ഉറപ്പുവരുത്താൻ നിർദ്ദേശക തത്വങ്ങളും നിർവചിച്ചിട്ടുണ്ട്.

1958, 1995, 2002, 2017 വർഷങ്ങളിലെ സുപ്രീംകോടതി വിധികൾപ്രകാരം സമ്പൂർണ്ണവിജയം നേടിയ ഓർത്തഡോക്സ് സഭ എന്തിന് സഭൈക്യത്തിനു മുൻകൈ എടുക്കുകയും സമാധാന ചർച്ചകൾക്ക് വഴിതുറക്കുകയും ചെയ്യുന്നു എന്ന ചോദ്യം സഭയ്ക്കുള്ളിൽനിന്നടക്കം പല കോണുകളിൽനിന്നും ഉയരുന്നുണ്ട്. ഇത്തരമൊരു മുൻകൈ എടുത്തത് പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ തന്നെയാണ്. അതിനുള്ള കാരണം 2017 ജൂലൈ 3-ലെ വിധിയിൽ സുപ്രീംകോടതി വ്യക്തമാക്കിയിട്ടുണ്ട്. *...ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധികാരി കാതോലിക്കയാണ്. ആദ്ധ്യാത്മീക അധികാരത്തോടൊപ്പം തന്നെ മലങ്കര മെത്രാപ്പോലീത്തായുടെ അധികാരവും കാതോലിക്കായ്ക്കുണ്ട്. 1934-ലെ ഭരണഘടന അനുശാസിക്കുന്നതനുസരിച്ച് മലങ്കര സഭയുടെ ഭൗതികവും പൗരോഹിത്യപരവും ആധ്യാത്മികവുമായ പരമാധികാരം മലങ്കര മെത്രാപ്പോലീത്തായ്ക്കാണ്...* അതായത്, അദ്ദേഹം കാതോലിക്കാ/മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കര സഭയുടെ പിതാവാണ്. തന്റെ മക്കളെ ഒരുമിച്ചു ചേർത്ത് നിർത്തുക എന്നത് പിതാവ് എന്ന നിലയിൽ അദ്ദേഹത്തിന്റെ കടമയും ബാദ്ധ്യതയുമാണ്. അതു *മുടിയനായ പുത്രനാണെങ്കിൽ* പോലും!

പിതാവെന്ന ഈ വിശാലമായ കാഴ്ചപ്പാടോടെയാണ് 2017 ജൂലൈ 11-നു 185/2017-ാം നമ്പറായി സഭാസമാധാനവും ഐക്യവും ആഹ്വാനം ചെയ്ത് അദ്ദേഹം പൊതുകല്പന ഇറക്കിയത്. 2017 ഓഗസ്റ്റ് മാസത്തിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഇത് അംഗീകരിച്ചു. അതേമാസം ചേർന്ന മാനേജിംഗ് കമ്മറ്റി അതിനു പിന്തുണയും പ്രഖ്യാപിച്ചു. അതാണ് മലങ്കര സഭയുടെ ഔദ്യോഗിക നിലപാട്. പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസും താൻ ഈ നിലപാടിന് അനുകൂലമാണന്ന് അറിയിച്ചു കഴിഞ്ഞു.

പ. കാതോലിക്കായുടെ ഐക്യആഹ്വാനം ഒരു ദൗർബല്യമല്ല. ചിലർ പറയുന്നതുപോലെ ഇടവകപ്പള്ളികൾ പിടിച്ചെടുക്കാനുമല്ല. അത് അദ്ദേഹം മലങ്കരസഭാദ്ധ്യക്ഷൻ എന്ന നിലയിലുള്ള തന്റെ അജപാലനദൗത്യം നിർവഹിക്കുന്നതാണ്. അതു നടപ്പിലാക്കുക എന്നതാണ് മലങ്കരസഭയുടെ ദൗത്യം. അല്ലാതെ ദൈവവും ഇന്ത്യൻ നീതിന്യായവ്യവസ്ഥയും ആഗ്രഹിക്കുന്ന മലങ്കരസഭൈക്യത്തിനു തുരങ്കം വെക്കുന്നതല്ല. മൂന്നാം സമുദായക്കേസ് കീഴ്ക്കോടതി മുതൽ എല്ലായിടത്തും നൽകി ഇത്തരമൊരു വിധി എറ്റുവാങ്ങിയത് മുൻ യാക്കോബായ വിഭാഗ നേതൃത്വമാണ്. അതിന്റെ കെടുതികൾ അനുഭവിച്ചതു ഓർത്തഡോക്സ് സഭയും. എങ്കിൽപ്പോലും ഇരുപക്ഷത്തുനിന്നു പരാടിയ ജനങ്ങളിൽ ബഹുഭൂരിപക്ഷവും ഇന്നു ഐക്യവും സമാധാനവും കാംക്ഷിക്കുന്നു. അതേസമയം സുപ്രീംകോടതിവിധി അതിന്റെ ചൈതന്യത്തിൽ നടപ്പാക്കുന്നതു അട്ടിമറിക്കുന്നതിന് ഇരുപക്ഷ നേതൃത്വത്തിലേയും ഒരു അതിന്യുനപക്ഷം കൈകോർക്കുന്നു. തിരിച്ചറിയേണ്ടതും തകർക്കേണ്ടതും അതാണ്.

*(തലക്കെട്ടിനു കടപ്പാട് - പ. പിതാവിന്റെ 11-07-2017-ലെ ചാക്രിക കല്പന)*


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം



# നാം സഹോദരീസഹോദരന്മാരാണ്

## (സ്ലീബാ പെരുന്നാളിന് ശേഷം അഞ്ചാം ഞായർ)

**(വി. മത്തായി 23: 1-12)**

**ഫാ. യോഹന്നാൻ കെ.**
**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**

വി. മത്തായിയുടെ സുവിശേഷത്തിലെ അഞ്ചാമത്തെ വലിയ പ്രഭാഷണമാണ് 'യുഗാന്ത്യ പ്രഭാഷണം' (24-25). അതിന് ആമുഖമായി നിൽക്കുന്ന ഭാഗമാണ് 23-ാം അദ്ധ്യായം. യഹൂദമതത്തിലുണ്ടായിരുന്ന പൗരോഹിത്യ മേധാവിത്വത്തിന്റെ കപടതകളെ ഒരു സാധാരണക്കാരന്റെ വീക്ഷണത്തിൽ നോക്കിക്കാണുവാനും, അതിനെ ചോദ്യം ചെയ്യാനുമാണ് യേശുക്രിസ്തു ഇവിടെ മുതിരുന്നത്. മതവിശ്വാസികൾക്കും മതനേതാക്കന്മാർക്കുമെതിരെയുള്ള യേശുവിന്റെ ആരോപണം ശക്തിപ്പെടുകയാണ്. യഥാർത്ഥ ആത്മീയത വെറും വാക്കുകളിൽ മാത്രമല്ല, പ്രവൃത്തിയിലും കൂടി ഉണ്ടായിരിക്കണം എന്നുള്ള ശക്തമായ സന്ദേശം ഇന്നത്തെ സദ്‌വിചാരം നമുക്ക് നൽകുന്നു. അധികാരങ്ങളും പദവികളും മനുഷ്യനന്മയ്ക്കുപകരിക്കേണ്ടതാണെന്നും, 'ഉയർച്ച' എന്നത് താഴ്മയുടെ പ്രതിഫലം ആണെന്നും വ്യക്തമാക്കുന്നു. ഗുരു, പിതാവ്, നായകൻ എന്നീ സ്ഥാനങ്ങൾ ദുരുപയോഗം ചെയ്യപ്പെടേണ്ടവയല്ല എന്നും ക്രിസ്തു ചൂണ്ടിക്കാണിക്കുന്നു.

പെന്തിക്കോസ്തിക്കു ശേഷം ഒമ്പതാം ഞായറാഴ്ചയുടേയും കൂടാരപ്പെരുന്നാളിന് ശേഷം രണ്ടാം ഞായറാഴ്ചയുടേയും ഏവൻഗേലിയോൻ ഭാഗത്തിനോട് വളരെയേറെ സാമ്യമുള്ള ഭാഗമാണ് ഇന്നത്തേതും. പൗരോഹിത്യ ശ്രേണിയോടുള്ള മനുഷ്യരുടെ വീക്ഷണങ്ങൾ മാറിമറിയുന്ന ഇക്കാലത്ത് ക്രിസ്തുവിന്റെ ഈ വാക്കുകൾ ആ സ്ഥാനം 'അലങ്കരിക്കുന്ന' എല്ലാവരോടുമുള്ളതാണ് എന്നുള്ളതും യേശുവിന്റെ പക്ഷം എന്താണെന്നുള്ളതും നാം മനസ്സിലാക്കണം.

(ഗിരിപ്രഭാഷണം (5-7); സുവിശേഷപ്രഘോഷണം (10), അന്യാപദേശങ്ങൾ (13), സമൂഹത്തിനായി നൽകുന്ന നിർദ്ദേശങ്ങൾ (18) എന്നിവയാണ് മറ്റ് നാല് പ്രഭാഷണങ്ങൾ.

**1. മാതൃകാപരമായ ജീവിതം കെട്ടിപ്പടുക്കുക**

പരീശന്മാരോടും, ശാസ്ത്രിമാരോടും, മതപണ്ഡിതന്മാരോടുമൊക്കെയുള്ള യേശുവിന്റെ സംവാദത്തിന്റെ ഒരു തുടർച്ചയാണ് പുരുഷാരത്തോടും ശിഷ്യന്മാരോടുമായി യേശു പറയുന്ന ഈ ഉപദേശം. ദേവാലയത്തിൽ വെച്ചാണ് ഈ സംഭാഷണം നടക്കുന്നത് (cf. 21:23; 24:1). അധികാരസ്ഥാനങ്ങളിൽ ഇരിക്കുന്നവരെ അനുകരിക്കരുത് എന്നുള്ള ശക്തമായ താക്കീതാണ് ക്രിസ്തു നൽകുന്നത്. സുവിശേഷം മുഴുവനായി പരിശോധിച്ചാൽ ഇത് നമുക്ക് മനസ്സിലാക്കാവുന്നതാണ് (5:20; 15:14; 16:11; 21:31; 23:1-39). തങ്ങളുടെ അധികാരവും, അറിവും, സ്ഥാനമാനങ്ങളും വ്യക്തിപരമായ നേട്ടങ്ങൾക്കും, പദവികൾക്കും, ഗുണത്തിനും മാത്രമായി ഉപയോഗിക്കുമ്പോൾ ദൈവവചനത്തെ അവർ നിരാകരിക്കുന്നു എന്നുള്ളതിനാലാണ് ക്രിസ്തു അവരെ കുറ്റപ്പെടുത്തുന്നത്.

മതത്തേയും, മതഗ്രന്ഥത്തേയും വ്യാഖ്യാനിക്കുവാൻ അധികാരവും, അറിവും ഉള്ളവരാണ് ശാസ്ത്രിമാരും പരീശന്മാരും. 'മോശയുടെ പീഠത്തിൽ' ഇരിക്കുക എന്നുള്ളത് ഈ അധികാരത്തിന്റെ ഔന്നത്യത്തെ സൂചിപ്പിക്കുന്നു. യഹൂദമതത്തിന്റെ നിയമങ്ങളുടെ രചയിതാവായാണ് മോശയെ അവർ കാണുന്നത്. The great lawgiver. അതിനാൽ ആ നിയമങ്ങളുടെ വ്യാഖ്യാനം അത്രയും ഉന്നതശ്രേണിയിലുള്ളവരാണ് നടത്തുന്നത്. പ്രഭാഷണം കൊണ്ടു മാത്രമല്ല; പ്രവൃത്തികൊണ്ടും കൂടി ഈ ഉപദേശങ്ങൾക്ക് 'ദൈവീകതയുടെ കരസ്പർശം' നൽകണമെന്നാണ് ക്രിസ്തുവിന്റെ ചിന്ത. സാരോപദേശങ്ങൾക്ക് പഞ്ഞമില്ലാത്ത ഈ രാജ്യത്ത് വാക്കും പ്രവൃത്തിയും ഒരുമിച്ചു കൊണ്ടുപോകുന്നവർ വളരെ കുറവാണ്. മതനേതാക്കളും, രാഷ്ട്രീയ പ്രവർത്തകരും, ഭരണാധികാരികളും, സർക്കാർ ഉദ്യോഗസ്ഥരും... അങ്ങനെ അധികാരത്തിന്റേയും പദവിയുടേയും ഏറ്റവും താഴേത്തട്ടിൽ നിൽക്കുന്നവർ വരെ തങ്ങളുടെ വാക്കുകളെ കോട്ടിക്കളയുന്നു. കൈക്കൂലിയും, അഴിമതിയും, സ്വജനപക്ഷപാതവും, അധികാര വടംവലിയും എല്ലാം നിത്യസംഭവങ്ങളാകുന്നു. ഇവിടെയാണ് ക്രിസ്തുവിന്റെ യഥാർത്ഥ അനുയായികൾ മാതൃകകളാകേണ്ടത്. 33 വർഷത്തെ തന്റെ പരസ്യജീവിതത്തിൽ യാതൊരുവിധ മമതയും അധികാരത്തോടോ, പദവിയോടോ, പ്രശസ്തിയോടോ ക്രിസ്തു കാണിച്ചില്ല. മാത്രമല്ല, ദൈവകല്പനകളെ അനുസരിച്ച് ദൈവഹിതം ചെയ്ത് ജീവിച്ചു. മാതൃക കാണിക്കേണ്ടവർ, തെറ്റിപ്പോകുമ്പോൾ ഇടർച്ചകൾ അനവധിയുണ്ടാകും.

**2. പദവികൾ അഭിമാനഹേതുക്കൾ ആകരുത്**

ക്രിസ്തു തന്റെ ശിഷ്യന്മാരോടും ജനക്കൂട്ടത്തോടുമായി പറയുന്ന സദ്‌വിചാരമാണ് ഇത്. ഈ ഭൂമിയിലെ പദവികൾ - ഗുരു, പിതാവ്, നായകൻ - എന്നിവയാൽ ആരും അറിയപ്പെടരുത് എന്ന്. മാത്രമല്ല ആരേയും നാം അങ്ങനെ വിളിക്കരുത് എന്നും. തീർത്തും തെറ്റിദ്ധാരണയുളവാക്കുന്ന ഒരു വാക്യമാണ് ഇത്. നമ്മിൽ ഭൂരിപക്ഷവും ഇപ്പറഞ്ഞ പേരുകളിൽ അറിയപ്പെടാൻ ആഗ്രഹിക്കുന്നവരാണ്. അജ്ഞാനാന്ധകാരത്തെ ഇല്ലാതാക്കി, ആത്മീയ വെളിച്ചം ഒരുവനിൽ നൽകുന്നവനാണ് യഥാർത്ഥ ഗുരു. ഈ ലോകത്തേയും, മറ്റുള്ളവരേയും, തന്നെത്തന്നെയും പ്രകാശിപ്പിക്കുന്നവൻ. വലിപ്പചെറുപ്പമില്ലാതെ, തന്റെ സൃഷ്ടിയെ മുഴുവനായും സ്നേഹിക്കുന്നവനും, കരുതുന്നവനുമാണ് പിതാവ്. യാതൊരുവിധ ക്ലേശങ്ങളും നൽകാതെ, ദിനംതോറും തന്റെ ജനത്തെ പോഷിപ്പിക്കുന്നവനാണ് 'നായകൻ.' ഇതെല്ലാം നമുക്ക് ദർശിക്കാവുന്നത് ദൈവത്തിൽ മാത്രമാണ്. ഈ ഭൂമിയിൽ ലഭിക്കുന്ന പദവികൾ, ദൈവത്തിന് നൽകുന്ന പദവികളോട് സമമാക്കരുതെന്ന സൂചന നമുക്ക് ക്രിസ്തു തരുന്നു. മനുഷ്യരെ ദൈവമായിക്കണ്ട് പൂജിക്കുന്ന ഇന്നത്തെ ലോകം യഥാർത്ഥ ദൈവത്തെ മറക്കുന്നു.

ഈ ഭൂമിയിലെ സ്ഥാനമാനങ്ങളിലും പദവികളിലും തീർത്തും അഭിമാനം കൊള്ളേണ്ടതില്ല; മറിച്ച് യഥാർത്ഥ ബഹുമാനം ദൈവത്തിന് നൽകേണ്ടതാണ്. ഉയർച്ചയുടെ മാതൃക താഴ്മയാണ്. നമ്മുടെ പേരിന് പിന്നിലുള്ള അക്ഷരങ്ങളല്ല യഥാർത്ഥത്തിൽ നാം. അതിനാൽത്തന്നെ ആ സ്ഥാനമാനങ്ങൾ ദുരുപയോഗം ചെയ്യപ്പെടേണ്ടവയല്ല. പണ്ട് ക്രിസ്ത്യാനി എന്നു കേൾക്കുമ്പോൾ ജനങ്ങൾക്കുണ്ടായിരുന്ന അവബോധമല്ല ഇന്നുള്ളത്; അതുപോലെ പുരോഹിതൻ എന്നു പറയുമ്പോഴും. ഈ ലോകത്തിൽ നാം ഉള്ളപ്പോൾ ഉപയോഗിക്കേണ്ടതായ സ്ഥാനം 'സഹോദരർ' എന്നുള്ളതാണ്. വലിപ്പചെറുപ്പമില്ലാതെ, എല്ലാവരേയും, കരുതുവാനും, സ്നേഹിക്കുവാനും ആ സ്ഥാനത്തിൽക്കൂടി കഴിയുന്നു. തന്നെ കേൾക്കുന്നവരുടെയിടയിൽ സ്ഥാനമോഹികളും, അധികാരം വാഞ്ഛിക്കുന്നവരുമെല്ലാം ഉണ്ടെന്നറിയാമായിരുന്ന ക്രിസ്തുവാണ് 'നിങ്ങളോ എല്ലാവരും സഹോദരന്മാർ' എന്ന് പറഞ്ഞത്.

നമ്മുടെ രാജ്യത്തിന്റെ 'പ്രതിജ്ഞയിൽ' (National pledge) ദിനവും നാം ഉച്ചരിക്കുന്ന വാക്യമാണ് 'എല്ലാ ഭാരതീയരും എന്റെ സഹോദരീ സഹോദരന്മാരാണ്' എന്നത്. എത്രമാത്രം നാം അത് പ്രാവർത്തികമാക്കുന്നു. ജാതിയുടേയും, മതത്തിന്റേയും, ഭാഷയുടേയും, അതിർത്തികളുടേയും അങ്ങനെ മറ്റു പലതിന്റേയും പേരിൽ ദിനംതോറും നാം ഭിന്നിച്ചുകൊണ്ടിരിക്കുന്നു. എവിടെയാണ് നമ്മുടെ ഈ 'സാഹോദര്യം' ഉള്ളത്? വലിപ്പചെറുപ്പമില്ലാത്ത, സ്നേഹത്തിന്റേയും, ആർദ്രതയുടേയും, മാനവികതയുടേയുമായ ഈ സാഹോദര്യം നമ്മിൽ നിലനിൽക്കണമെന്നാണ് ക്രിസ്തു ആവശ്യപ്പെടുന്നത്. മാത്രമല്ല ഈ ഭൂമിയിൽ നമുക്ക് ലഭിക്കുന്ന പദവികൾ ദുരുപയോഗം ചെയ്യാനല്ല; മറിച്ച് ജനന്മയ്ക്കുപകരിക്കുവാൻ ശ്രമിക്കണം. അവിടെയാണ് നമുക്ക് ദൈവത്തെ മറ്റുള്ളവർക്ക് കാണിച്ചുകൊടുക്കുവാൻ സാധിക്കുക. ❑



കോട്ടയം ഭദ്രാസനത്തിലെ അരീപ്പറമ്പ് സെൻറ് ജോർജ് ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി പ്രവാഹം (ഡയാലിസിസ് രോഗികൾക്കുള്ള സഹായം) പദ്ധതിയിലേക്ക് 25 രോഗികൾക്കുള്ള ചികിത്സ ധനസഹായം ഡോ. മാത്യൂസ് മാർ സേവേറിയോസ് ഏറ്റുവാങ്ങി.




ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഫാ. ഡോ. എം. കെ. തോമസ്, സഭാകവി സി. പി. ചാണ്ടി എന്നിവരുടെ കബറുകൾ സന്ദർശിച്ച് പ്രാർത്ഥന നടത്തി.




എറണാകുളം: സമാധാനപരമായി ആരാധനകൾ നടക്കുന്ന ആട്ടിൻകുന്ന് സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടക്കുന്ന വിഘടിത വിഭാഗത്തിന്റെ അക്രമണങ്ങളിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജന പ്രസ്ഥാനം പ്രതിഷേധം രേഖപ്പെടുത്തി. പള്ളിയുടെ മതിൽ പൊളിക്കുന്ന വിഘടിത വിഭാഗത്തിന്റെ പ്രവർത്തനങ്ങൾക്ക് സ്ഥലം എം.എൽ.എ. അനൂപ് ജേക്കബ് മൗനനുവാദം നൽകുന്നതിൽ യോഗം നടുക്കം രേഖപ്പെടുത്തി. എം.എൽ.എ. ഒരു നാടിന്റെ പ്രതിനിധി ആണെന്നും അക്രമണങ്ങൾക്കും മറ്റും കൂട്ട് നിൽക്കുന്നത് ഉചിതമല്ല എന്ന് അദ്ദേഹം ഓർക്കണമെന്നും യോഗം ആവശ്യപ്പെട്ടു. ആട്ടിൻകുന്നു പള്ളിയിലെ വിശ്വാസികൾക്ക് എതിരെ നടക്കുന്ന അക്രമണങ്ങൾ അവസാനിപ്പിച്ചില്ലെങ്കിൽ യുവജനപ്രസ്ഥാനം ശക്തമായി ഇടപെടുമെന്നും യോഗം മുന്നറിയിപ്പ് നൽകി.

യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജോമോൻ ചെറിയാൻ അധ്യക്ഷത വഹിച്ച യോഗത്തിൽ യുവജനപ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി സെക്രട്ടറി ഗീവീസ് മാർക്കോസ് ,സഭാ മാനേജിങ് കമ്മിറ്റി അംഗം അജു മാത്യു പുന്നക്കൽ, കേന്ദ്ര കമ്മിറ്റി അംഗങ്ങൾ ആയ പേൾ കണ്ണേത്ത്, കേന്ദ്ര സെക്രട്ടറി നിഖിൽ കെ ജോയ്, എൽദോസ് പി .ഏലിയാസ് എന്നിവർ പ്രസംഗിച്ചു.



**THE WARRIORS എന്ന ആൽബത്തിലൂടെ World Book Of Records ൽ ഇടം നേടിയ കടമ്പനാട് കത്തീഡ്രൽ ഇടവകാംഗമായ കൃപ ഷാജി ജോർജിനെ കത്തീഡ്രൽ യുവജനപ്രസ്ഥാനം അനുമോദിച്ചു.**

**ഇടവക വികാരി റവ.ഫാ. തമ്പി വർഗ്ഗീസ്, ഫാ. റ്റിജോ തമ്പി, ഫാ. ജുബിൻ രാജ് എന്നിവർ ചേർന്ന് കൃപ ഷാജി ജോർജിന് അനുമോദനം രേഖപ്പെടുത്തികൊണ്ട് യുവജനപ്രസ്ഥാനത്തിന്റേതായ ഉപഹാരം നൽകി.**

## വ്യാജവാർത്തകൾ: ഓർത്തഡോക്സ് സഭ പരാതി നൽകി

കോട്ടയം: പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും മറ്റു സഭാസ്ഥാനികളുടെയും ലെറ്റർഹെഡും സീലും വ്യാജമായി നിർമിച്ച് സമൂഹമാധ്യമങ്ങളിൽ തെറ്റായ വാർത്തകൾ പ്രചരിപ്പിക്കുന്നതിനെതിരെ പരാതി നൽകിയതായി സഭാ വക്താവ് ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് അറിയിച്ചു.

നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനാധിപൻ സഖറിയാ മാർ നിക്കോളാവോസിനെതിരെ വ്യാജരേഖ ചമച്ച് ഈയിടെ സമൂഹമാധ്യമങ്ങളിൽ പ്രചരിപ്പിച്ചിരുന്നു. തുടർന്നാണ് ഈ നടപടി.




## ശാക്രുള്ള മാർ ബസ്സേലിയോസ് മഫ്രിയാനയുടെ 256–ാം ഓർമ്മ പെരുന്നാൾ

കുന്നംകുളം: ചിറളയം സെന്റ് ലാസറസ്സ് ഓർത്തഡോക്സ് ദേവാലയത്തിൽ പ. ശാക്രുള്ള മാർ ബസ്സേലിയോസ് മഫ്രിയാനയുടെ 256–ാം ഓർമ്മ പെരുന്നാൾ 2020 ഒക്ടോബർ 21, 22 തീയതികളിൽ നടക്കും. പെരുന്നാളിന് ഫാ. മാത്യൂസ് കെ. ബർസൗമ കൊടിയേറ്റി. ഒക്ടോബർ 15–ാം തിയതി മുതൽ 22–ാം തിയതി വരെ അഞ്ചിൻമേൽ വി. കുർബാന ഉണ്ടായിരിക്കുന്നതാണ്.




ദുബായ്: ദുബായിയുടെ അന്തരീക്ഷത്തിൽ സാധാരണ ഹ്യൂമിഡിറ്റി നിലനിർത്താൻ സഹായിക്കുന്ന സംവിധാനം, രക്തത്തിലെ പഞ്ചസാരയുടെ അളവ് കുറക്കാൻ സഹായിക്കുന്ന മരുന്ന്, ഓട്ടോമാറ്റിക് വയർലസ് അഗ്നിസുരക്ഷാ സംവിധാനം, ആളില്ലാ ലെവൽ ക്രോസ് ഓട്ടോമാറ്റിക് അലാറം, ഡാം സുരക്ഷാ സംവിധാനം... സിജോ തന്റെ കണ്ടുപിടുത്തങ്ങൾ തുടരുകയാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിമാനമായി തലക്കുളം പാലയ്ക്കത്തകിടി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം സിജോ ചെറിയാൻ എന്ന യുവശാസ്ത്രജ്ഞൻ സമൂഹത്തിനു ഗുണകരമാകുന്ന തന്റെ കണ്ടുപിടിത്തങ്ങൾ തുടരുകയാണ്.

ദുബായ് ഗവണ്മെന്റ് ഹെൽത്ത് അതോറിറ്റിയിൽ, റാഷിദ് ആശുപത്രിയിൽ സ്റ്റാഫ് നേഴ്സ് ആയ സിജോ ജോലിക്കിടയിൽ വന്നു ചേരുന്ന ഒഴിവ് സമയങ്ങളിലാണ് കണ്ടുപിടുത്തങ്ങളുമായി മുന്നേറുന്നത്.

ദുബായിക്കു വേണ്ടി സുപ്രധാനമായ നടത്തിയ തന്റെ കണ്ടുപിടുത്തം ദുബായ് ഭരണാധികാരിയുടെ അംഗീകാരത്തിനായി സമർപ്പിക്കാൻ കാത്തിരിക്കുകയാണ് . ദുബായ് യിൽ മുഴുവനായി അന്തരീക്ഷത്തിൽ സാധാരണ ഹ്യൂമിഡിറ്റി നിലനിർത്താൻ സഹായിക്കുന്ന സംവിധാനമാണിത് .ഉപഗ്രഹത്തിന്റെ സഹായത്തോടെ ആണ് ഹ്യൂമിഡിറ്റി നിയന്ത്രിക്കാൻ സാധിക്കുക .

പ്രമേഹ രോഗികൾക്ക് ആശ്വാസം പകരുന്ന കണ്ടുപിടുത്തം താൻ ജോലി ചെയുന്ന ദുബായ് ഹെൽത്ത് മിനിസ്ട്രിയിൽ സിജോയെ താരമാക്കിയത്. രക്തത്തിൽ പഞ്ചസാരയുടെ അളവ് കുറയ്ക്കാൻ സഹായിക്കുന്ന മരുന്ന് വികസിപ്പിച്ചെടുത്തു. മുംബൈയിൽ ഇന്ത്യൻ ഇന്റിറ്റ്യൂട്ടിൽ ഇതിന്റെ തീസീസ് സമർപ്പിച്ചിട്ടുണ്ട്. ബന്ധപ്പെട്ട അധികൃതരിൽ നിന്ന് അംഗീകാരത്തിനായി കാത്തിരിക്കുന്നു.

നാട്ടിൽ ദുരന്തങ്ങൾ തുടർകഥആയപ്പോഴാണ് അവ ഇനി ആവർത്തിക്കാതിരിക്കാൻ ഉള്ള പരീക്ഷണങ്ങളിലേക്ക് സിജോ തിരിയുന്നത്. പന്നിയാർ പെൻസ്റ്റോക് ദുരന്തം, കാവൽക്കാരില്ലാത്ത റെയിൽവേ ക്രോസ് ദുരന്തങ്ങൾ തുടർക്കഥ ആയപ്പോൾ മുഴുവൻ സുരക്ഷാ ക്രമീകരണങ്ങളോടെ പെൻസ്റ്റോക്ക് പൈപ്പിന്റെയും ഡാമിന്റെയും മാതൃക വീടിന്റെ മുൻപിൽ നിർമ്മിച്ചു സിജോ.

എവിടെയെങ്കിലും പൈപ്പ് പൊട്ടിയാൽ ,ഡാമിൽ ഘടിപ്പിച്ച ഇലക്രോണിക് സർക്യൂട്ടിൽ ഉടൻ തന്നെ വിവരണങ്ങൾ എത്തുകയും ഉടൻ തന്നെ ഡാമിന്റെ ഷട്ടർ അടയുകയും ഓപ്പറേറ്റമാരുടെ മൊബൈൽ ഫോണിൽ സന്ദേശം എത്തുകയും കൺട്രോൾ റൂമിൽ അലാറം അടിക്കുകയും ചെയ്യും .

മൂലമറ്റത്ത് ജനറേറ്റർ പൊട്ടിത്തെറിച്ചുണ്ടായ അപകടം ആവർത്തിക്കാതിരിക്കാൻ ഈ ഉപകരണം പ്രയോജനപ്പെടുത്തിയിട്ടുണ്ട്. ജനറേറ്ററിലോ ബോർഡിലോ തീപിടിച്ചാൽ വെള്ളവും കാർബൺഡൈഓക്സൈഡും ഉടൻ പമ്പു ചെയ്തു തീ കെടുത്തുകയും അലാറം മുഴങ്ങുകയും ചെയ്യും .

ആളില്ലാ ലെവൽ ക്രോസിൽ കുടുങ്ങുന്ന വാഹനങ്ങളെ രക്ഷിക്കാനുള്ള ഉപകരണം ഏറെ പ്രധാനപെട്ടതാണ് .ആളില്ലാ ലെവൽ ക്രോസിൽ വാഹനങ്ങൾ പാളത്തിൽ കയറിയാൽ ദൂരെ നിന്ന് എത്തുന്ന ട്രെയിനിന് സിഗ്നൽ ലഭിക്കും. ഇതുവഴി സ്പീഡ് കുറയ്ക്കാൻ സാധിക്കും. അതുപോലെ ട്രെയിൻ എത്താറായാൽ ലെവൽ ക്രോസിൽ ഘടിപ്പിച്ചു സിഗ്നൽ ലൈറ്റ് കത്തുകയും അലാറം മുഴങ്ങുകയും ചെയ്യും .

ബോട്ടപകടങ്ങൾ ആവർത്തിക്കാതിരിക്കാൻ ബോട്ടുകളുടെ ഭാരത്തിനനുസരിച്ചു പ്രവർത്തിക്കുന്ന ഉപകരണം, റെയിൽപാളത്തിൽ വിള്ളൽ മുൻകൂട്ടി അറിയാനാകുന്ന സിസ്റ്റം, കടകളിലും വീടുകളിലും കള്ളൻ കയറിയാൽ സന്ദേശം നൽകുന്ന സംവിധാനം, ഭൂമി കുലുക്കത്തിൽ നിന്ന് സുരക്ഷാ നൽകുന്ന ഉപകരണം എന്നിവയാണ് സിജോയുടെ മറ്റു കണ്ടുപിടിത്തങ്ങൾ. നിരവധി ശാസ്ത്ര മേളകളിൽ കണ്ടുപിടിത്തങ്ങൾ അവതരിപ്പിക്കുകയും അനവധി പുരസ്കാരങ്ങൾ ലഭിക്കുകയും ചെയ്തിട്ടുണ്ട്. സ്കൂൾപഠന കാലത്തെ ശാസ്ത്ര മേളകളിലും കമ്പം പിന്നീട് കണ്ടുപിടിത്തങ്ങളിലേക്ക് എത്തുന്നത്.

കറുകച്ചാൽ കൂത്രപ്പള്ളി തെങ്ങോലപ്പടി പുതുപ്പറമ്പിൽ പരേതയായ ലില്ലിക്കുട്ടിയുടെയും പി സി ചെറിയാന്റെയും മകനാണ് സിജോ. സിജി സഹോദരൻ. സിൽവി, സിനി എന്നിവരാണ് സഹോദരിമാർ.



## ഫുഡ് കിറ്റ് വിതരണം

അട്ടപ്പാടി: നന്മ കൂട്ടായ്മയുടെ കരുണ്ണ്യ പദ്ധതിയിൽ, കോട്ടയം അരീപ്പറമ്പ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ യുവജനപ്രസ്ഥാനം സ്പോൺസർ ചെയ്ത ഫുഡ് കിറ്റുകൾ, അട്ടപ്പാടിയിൽ പുതൂർ പഞ്ചായത്തിലെ രണ്ടു ഊരുകളായ വെന്തവെട്ടിയിലും പന്തനാരിപ്പള്ളത്തുമുള്ള എല്ലാ കുടുംബങ്ങൾക്കും വിതരണം ചെയ്തു. ചാവടിയൂരിൽ നിന്നും 5 കിലോ മീറ്റർ ദൂരം മലമ്പാതയിലൂടെ യാത്ര ചെയ്തു ഈ ഊരുകളിൽ എത്തിച്ചേരാം. അട്ടപ്പാടി മലനിരകളുടെ മനോഹാരിത കൺകുളിർക്കെ ആസ്വദിക്കാൻ കഴിയുന്ന യാത്രയാണിത്.

എം. ഡി. യൂഹാനോൻ റമ്പാൻ, അട്ടപ്പാടി ആശ്രമം സുപ്പീരിയർ ഫാദർ വർഗീസ് ജോസഫ്, ഷാജു പെട്ടിക്കൽ, നഞ്ചൻ മൂപ്പൻ എന്നിവർ കിറ്റ് വിതരണത്തിന് നേതൃത്വം നൽകി.



**കോയമ്പത്തൂർ കാരുണ്യ യൂണിവേഴ്സിറ്റിയിൽ നിന്നും ആംഗലേയ സാഹിത്യത്തിൽ (BA ENGLISH) ഒന്നാം റാങ്ക് കരസ്ഥമാക്കിയ ജെസ്മി മറിയം ടൈറ്റസ്. പള്ളിപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസന പള്ളി ഇടവകാംഗമാണ്.**



മലങ്കര മെത്രാപ്പോലീത്തായായിരുന്ന ചേപ്പാട് ഫിലിപ്പോസ് മാർ ദിവന്നാസിയോസിന്റെ 165–ാമത് ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള റാസ പ. പിതാവിന്റെ മാതൃ ഇടവകയായ പള്ളിപ്പാട് സെന്റ്. ജോർജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസനപള്ളിയിൽ കോവിഡ് മാർഗ്ഗനിർദ്ദേശങ്ങൾ പാലിച്ചുകൊണ്ട് നടത്തപ്പെട്ടു.



നിരവധി ചരിത്ര നിമിഷങ്ങൾക്ക് സാക്ഷിയായ മണ്ണ്. മലങ്കര സഭയുടെ പ്രഥമ കാതോലിക്കായുടെ (മുറിമറ്റത്തിൽ ബാവാ) മാതൃ ദേവാലയം. സത്യത്തിനും നീതിക്കുംവേണ്ടി മലങ്കരസഭയുടെ പ്രധാന ഇടയനും, കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായും ദിവസങ്ങളോളം നിരാഹാരം അനുഷ്ഠിച്ച പുണ്യ ഭൂമി. 2017 ജൂലൈ 3–ലെ സുപ്രീകോടതി വിധിക്ക് നിമിത്തമായ കോലഞ്ചേരി വലിയപള്ളി. ശാശ്വതമായ സമാധാനത്തിന് വേണ്ടി ഈ ഇടവക പോരാടിയത് നമുക്കും വരും തലമുറക്കും വേണ്ടി ആണ് എന്ന ഉത്തമബോധ്യത്തോടെ ഈ ഇടവക സഹിച്ച ത്യാഗോജ്വലമായ പോരാട്ടത്തെ മുൻനിർത്തി കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകയ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആദരവ് – സമർപ്പണം 2020.





മാമ്മലശേരി മാർ മീഖായേൽ ഓർത്തഡോക്സ് പള്ളിയുടെ ശിലാ സ്ഥാപനപെരുന്നാളിനു തോമസ് മാർ അത്താനസിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു.



റയാൻ മീഡിയയുടെയും, ഹാഗ്യാ ക്രീയേഷൻസിന്റെയും കൂട്ടുകെട്ടിൽ പരിശുദ്ധ പരുമല തിരുമേനിയോടുള്ള മധ്യസ്ഥതാ ഗാനം മലങ്കരയുടെ പുണ്യാളൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ചെങ്ങന്നൂർ സെൻറ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ വെച്ച് വിശുദ്ധ കുർബാനയ്ക്കുശേഷം ഫാ. ഐപ്പ് പി സാമിന് നൽകി പ്രകാശനം ചെയ്തു. ഗാന രചന: എബി മാത്യു, കൊഴുവല്ലൂർ. ജെയിൻ ജോയി ഹാഗ്യായുടെ സംഗീതം. റോയി പുത്തൂരിന്റെ ആലാപനം.



## രക്തദാന ക്യാമ്പ്

ദുബായ്: സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ അഭിമുഖ്യത്തിൽ രക്തദാനം ജീവദായകം എന്ന സന്ദേശത്തിൽ ദുബായ് ബ്ലഡ് ഡോനെഷൻ സെന്ററുമായി കൈകോർത്തു രക്തദാന ക്യാമ്പ് നടത്തപ്പെട്ടു. ദൈവാലയ അങ്കണത്തിൽ ആരംഭിച്ച ക്യാമ്പിൽ നൂറിൽ പരം അംഗങ്ങൾ കോവിഡ് പ്രോട്ടോകോൾ പാലിച്ചു രക്തദാനം നടത്തി. കോവിഡ് മഹാമാരിയിൽ ദുബായ് ബ്ലഡ് ഡോനെഷൻ സെന്ററിൽ വർദ്ധിച്ചു വരുന്ന രക്തത്തിന്റെ ആവശ്യം കണക്കിലെടുത്തു, അന്നംതരുന്ന നാടിനോടും സമൂഹത്തോടും ഉള്ള പ്രതിബദ്ധതയുടെ ഭാഗമായി, സുരക്ഷിതമായി സർക്കാർ അനുമതിയോടെ പള്ളിഅങ്കണത്തിൽ രക്തദാന ക്യാമ്പ് നടത്തിയതെന്നു ഭാരവാഹികൾ അറിയിച്ചു.

പരിപൂർണമായും കോവിഡ് സുരാക്ഷാ മാനദണ്ഡങ്ങൾ പാലിച്ചു അംഗങ്ങൾക്ക് പ്രത്യേക സമയക്രമം നൽകിയാണ് ക്യാമ്പ് നടത്തിയത്. നിരവധി അംഗങ്ങൾ പല സമയങ്ങളിലായി പള്ളിഅങ്കണത്തിൽ നേരിട്ടെത്തി രക്തദാനം നടത്തുകയുണ്ടായി.